www.bethelpatrika.org
വാല്യം - 23 ഡിസംബർ - 2010
ലക്കം - 12
വില - 7 രൂപ

# ബഥേൽ പത്രിക

## ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ മുഖപത്രം



ക്രിസ്തുമസ് പുതുവത്സര ആശംസകൾ



## കുർത്തമല സെന്റ് മേരീസ് പള്ളി
## പഞ്ചക രജത ജൂബിലി
# ആഘോഷം
## 2010 ഡിസംബർ 26 ഞായർ

ഡിസംബർ – 2010 വാല്യം – 23 ലക്കം – 12

# ബഥേൽ പത്രിക

**ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം**

BETHEL PATRIKA, P.B. NO. 38,
CHENGANNUR
PH: 0479-2451331
E-mail: bethelpatrika@gmail.com
website : www.bethelpatrika.org





**മുഖചിത്രം**

**ക്രിസ്തുമസ്**





# ക്രിസ്തുമസ്
## ഇല്ലായ്മകളെ ഉപരോധിക്കുന്ന ക്രിസ്തു സാന്നിധ്യം

**ഫാ. തോമസ് വർഗീസ് അമയിൽ**

ക്രിസ്തുമസ് കാലഘട്ടം മനസ്സിൽ ഉണർത്തുന്നത് സമൃദ്ധിയുടെ കാലങ്ങളെയാണ്. സമ്മാനപെരുമഴയും, വർണ്ണകാഴ്ചകളും, കൊതിയൂറുന്ന വിഭവലഭ്യതയും മനസ്സിൽ കോരിയിടുന്നത് സമൃദ്ധിയുടെ നിമിഷങ്ങളാണ്. ആഘോഷങ്ങൾ അനിവാര്യമാക്കുന്ന കച്ചവട മനോഭാവങ്ങൾ ക്രിസ്തു ഒരു വർഷം ഒന്നിലേറെ തവണ ജനിച്ചിരുന്നെങ്കിൽ എന്ന് ആഗ്രഹിക്കുന്നു.

ക്രിസ്തു ജനനം ഇല്ലായ്മയുടെ നടുവിലായിരുന്നു എന്ന വചനതിരിച്ചറിവ് ഓരോ ക്രിസ്തുമസ് ആഘോഷങ്ങളിലും നഷ്ടപ്പെടുന്നു. സമൃദ്ധി ദൈവത്തിന്റെ വരദാനമാണെന്നും ഇല്ലായ്മ ഭക്തിയുടെ കുറവിന്റെ പ്രതിഫലമാണെന്നും പഠിപ്പിക്കുന്ന ഉപഭോഗ ആത്മീയതയ്ക്കും വാതോരാതെ സംവാദിക്കുന്നതും സമൃദ്ധിയെപ്പറ്റിയാണ്. എന്നാൽ ക്രിസ്തു ജനനത്തിൽ സംവേദിക്കുവാൻ ഉള്ളത് പരിമിതികളുടെ നടുവിൽ പിറന്നുവീണ ലോകവിമോചകനെപ്പറ്റിയാണ്.

ഉത്തരാധുനികത സാമൂഹിക ചിന്തകൻ ആയ പിയറി ബോർദിയോയുടെ അഭിപ്രായത്തിൽ ഇല്ലായ്മ ദാരിദ്ര്യത്തിന്റെ അവസ്ഥ മാത്രമല്ല. ഒരു സംവിധാനത്തിന്റെ നിലനിൽക്കാനുള്ള പ്രാപ്തി നഷ്ടപ്പെടൽ കൂടിയാണ്. ഒരു വ്യക്തിക്ക് നിലനിൽക്കാൻ അനിവാര്യമായ സാംസ്ക്കാരിക മൂലധനം, പ്രതീകാത്മക മൂലധനം, ഭൗതിക മൂലധനം തുടങ്ങിയവയെപ്പറ്റിയും പിയറി ബോർദിയോ വാചാലൻ ആകുന്നു. നിറ ഗർഭിണിയുടെ പ്രസവ വേദനയ്ക്ക് മുമ്പിൽ വാതിൽ കൊട്ടിയടയ്ക്കപ്പെടുക വഴി സാംസ്ക്കാരിക മൂലധനചോർച്ചയും, പിറക്കുവാൻ കാലിത്തൊഴുത്തിൽ ഇടം നേടിയത് വഴി ഭൗതിക മൂലധന ചോർച്ചയും, കീറ്റുശീലകളാൽ പൊതിയപ്പെട്ടതുവഴി പ്രതീകാത്മക മൂലധന ചോർച്ചയും പ്രകടമായ അന്തരീക്ഷത്തിൽ ഇല്ലായ്മകളെ ഉപരോധിക്കുന്ന ക്രിസ്തുസാന്നിധ്യമായി ഇമ്മനുവേൽ പിറക്കുന്നു.

ആർഭാടത്തിന്റെയും സമ്പന്നതയുടെയും സാംസ്ക്കാരിക രൂപങ്ങളും അവയുടെ സമാന്തര പ്രതിനിധീകരണങ്ങളും ജീവിതത്തിന്റെ സമസ്ത മേഖലയും കീഴ്പ്പെടുത്തുമ്പോൾ ഇല്ലായ്മക്കാരുടെ എണ്ണം ദിനംപ്രതി വർദ്ധിക്കുന്നു. വ്യക്തി വൽക്കരണത്തിന്റെയും, ആർഭാടത്തിന്റെയും, തിരസ്ക്കരണത്തിന്റെയും സ്വാധീനത്തിന് കൂടുതലായി വിധേയപ്പെടുന്ന മദ്ധ്യവർഗ്ഗ സംസ്ക്കാരത്തിന് ക്രിസ്തുമസ് ആഘോഷത്തിന്റെ ലഹരി മാത്രമാണ്. ഉള്ളവന്റെ പൊങ്ങച്ചമായി ക്രിസ്തുമസ് അവതരിപ്പിക്കപ്പെടുമ്പോൾ ക്രിസ്തു ജനനത്തിന്റെ പ്രസക്തി നഷ്ടപ്പെടുന്നു. ഉള്ളവൻ വലിച്ചറിയുന്ന ഉച്ഛിഷ്ടങ്ങളുടെ ഓഹരി പങ്കുപറ്റുന്ന വിധേയത്വ സമൂഹത്തെ സൃഷ്ടിക്കുവാനാണ് കമ്പോള സംസ്ക്കാരവും ആഗ്രഹിക്കുന്നത്. ഇല്ലായ്മകൾക്ക് നടുവിൽ അത് വിധിയെന്നു കരുതി സർവ്വവും സഹിക്കുന്നവർക്ക് ക്രിസ്തുമസ് പകരുന്ന സന്ദേശം ഇല്ലായ്മകളെ ഉപരോധിക്കുന്ന ക്രിസ്തു സാന്നിധ്യമാണ്.

കൊട്ടാരത്തിൽ ജനിക്കാത്ത ലോകവിമോചകനെ തിരസ്ക്കരിക്കുന്ന അധികാര വർഗ്ഗം ചരിത്രത്തിന്റെ ഇടനാഴികളിൽ ഉണ്ടാകാമെങ്കിലും ഇല്ലായ്മകളെ ഉപരോധിക്കുന്ന ക്രിസ്തു സാന്നിധ്യം തന്നെയാണ് ക്രിസ്തുമസിന്റെ മഹദ് സന്ദേശം.

■



ഇടയലേഖനം

# ദൈവദർശനത്തിനായി മുൻവിധിയില്ലാതെ കാത്തിരിക്കാം

തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ

ലോകവിമോചകൻ ആയ ക്രിസ്തുവിന്റെ ജനനത്തിന്റെ ധന്യസ്മരണകൾ പകരുന്നത് ശാന്തിയുടെയും, സമാധാനത്തിന്റെയും മഹത് സന്ദേശങ്ങൾ ആണ്. ആത്മസംഘർഷത്തിന്റെയും അശാന്തിയുടെയും തുരുത്തിൽ വലയുന്നവർക്ക് പ്രതീക്ഷയുടെ തിരിനാളമാണ് ക്രിസ്തുമസ് കൈമാറുന്നത്. ക്രിസ്തുദർശനം ഒരു വിശ്വാസിയുടെ ജീവിതത്തിലെ സുകൃത മുഹൂർത്തമാണ്. ബേത്‌ലഹേമിൽ പിറന്ന ക്രിസ്തുവിനെ കാണുവാൻ നിയോഗവും ഭാഗ്യവും ലഭിച്ച വിദ്വാന്മാർക്ക് ബേത്‌ലഹേമിലേക്കുള്ള സഞ്ചാരത്തിന് ചില ആശയക്കുഴപ്പങ്ങളെ അതിജീവിക്കേണ്ടിവന്നു. ദൈവിക ദർശനത്തിന് തടസ്സമായി മനുഷ്യനെ ഭരിക്കുന്ന ആശയക്കുഴപ്പങ്ങൾ എപ്പോഴും പരിണമിക്കാറുണ്ട്. ദൈവിക വെളിപാടുകൾക്ക് അപ്പുറമായി വളരുന്ന ഭൗതിക നിലപാടുകൾ ആണ് ആത്മീയ പ്രയാണത്തിൽ ഇത്തരം ആശയക്കുഴപ്പങ്ങളെ സൃഷ്ടിക്കുന്നത്. വാർത്താ വിനിമയ ശൃംഖലയും, വിവരസാങ്കേതിക വിദ്യയുമൊക്കെ അറിവിന്റെ പവിത്രമായ പങ്കുവയ്ക്കൽ എന്ന മഹത് ദർശനമല്ല നിർവ്വഹിക്കുന്നത് മറിച്ച് ആശയക്കുഴപ്പങ്ങളുടെയും പുകമറകളുടെയും സങ്കീർണ്ണതകൾ ആണ് സംവേദനം ചെയ്യുന്നത്. ഇത്തരം ആശയക്കുഴപ്പങ്ങളെ ചൂഷണം ചെയ്യുന്ന ഹെരോദാക്കന്മാരുടെ സാന്നിധ്യത്തിലേക്ക് ക്രിസ്തുമസ വിരൽ ചൂണ്ടുന്നു. പുൽക്കൂട്ടിലേക്ക് പോകേണ്ടവർ കൊട്ടാരത്തിൽ എത്തിയാൽ ഹെരോദാക്കന്മാർക്ക് സന്തോഷമാണ്. പുൽക്കൂട്ടിലേക്കുള്ള സഞ്ചാരം അധികാരത്തിന്റെയും സമൃദ്ധിയുടെയും ഇടമായ കൊട്ടാരത്തിലേക്ക് വഴിതിരിക്കുവാനുള്ള താൽപ്പര്യം സമകാലീന ആത്മീയത്തിൽ പ്രബലമാണ്. ദൈവിക താൽപ്പര്യങ്ങൾക്ക് അപ്പുറമായി ആത്മീയതയിൽ വളരുന്ന ഭൗതിക താൽപ്പര്യങ്ങൾ വലിയ ദുരന്തങ്ങളെ സൃഷ്ടിക്കും. ആകാശത്തിൽ വഴികാട്ടിയായി പോയിരുന്ന നക്ഷത്രത്തെപ്പറ്റി വിദ്വാൻമാർക്ക് ഉണ്ടായ ആശയക്കുഴപ്പം യഹൂദാമാമലനാട്ടിലെ രണ്ട് വയസ്സിന് താഴെയുള്ള അനേകം കുട്ടികളുടെ അറുംകൊലയിൽ കലാശിച്ചു. രാഷ്ട്രനിർമ്മാണം എന്ന മഹത്തായ ലക്ഷ്യസാക്ഷാത്ക്കരണപാതയിൽ നിന്ന് വ്യതിചലിക്കുന്ന സമകാലീന രാഷ്ട്രീയം അഴിമതികളുടെയും മാത്സര്യത്തിന്റെയും, അവിശുദ്ധ കൂട്ടുകെട്ടലുകളുടെയും ചെളിക്കുഴിയിൽ ആണ്ടു പോകുമ്പോൾ ഈ ക്രിസ്തുമസ് തിരുത്തൽ ആവശ്യപ്പെടുന്നു. ദൈവിക പ്രയാണത്തിനുള്ള കൈചൂണ്ടി ആകേണ്ട മതവിശ്വാസം ചിലപ്പോഴൊക്കെ തീവ്രവാദ ആശയങ്ങളെ വിതറുമ്പോൾ സാംസ്ക്കാരിക കേരളത്തിൽപ്പോലും തീവ്രവാദ പാഠശാലകളെ രൂപവത്ക്കരിക്കപ്പെടുന്നു. ക്രിസ്തുമസ് അപകടകരമായ ഇത്തരം വഴിതെറ്റലിൽ നിന്നുള്ള മടങ്ങിവരവ് ആവശ്യപ്പെടുന്നു. സ്നേഹത്തിന്റെയും കരുതലിന്റെയും സർവ്വോപരി ആത്മസമർപ്പണത്തിന്റെയും സന്ദേശങ്ങൾ പങ്കു വയ്ക്കേണ്ടുന്ന ആത്മീയത ഭൗതിക നേട്ടങ്ങൾക്ക് മാത്രം പിന്നാലെ പരക്കം പായുമ്പോൾ ക്രിസ്തുമസ് ചില പുനർ ചിന്തകളെ നമ്മിലേക്ക് പകരുന്നു. നേട്ടവും ലാഭവും മാത്രം ലാക്കാക്കി വിപണിയെ ദൈവമായി പ്രതിഷ്ഠിച്ച് മുന്നേറിയ നവസാമ്പത്തിക നയങ്ങൾ സാമ്പത്തിക മാന്ദ്യത്തിന്റെ നീരാളിപിടുത്തത്തിൽ വീർപ്പുമുട്ടുമ്പോൾ കാര്യവിചാരകത്വ ബോധത്തോടുകൂടിയുള്ള സമ്പത്തിന്റെ പങ്ക്വയ്ക്കലിനെപ്പറ്റി ഈ ക്രിസ്തുമസ് നമ്മേ ഓർമ്മപ്പെടുത്തുന്നു.

ദൈവിക സൂചനകളെ അവഗണിച്ചാൽ വിലകൊടുക്കേണ്ടി വരും എന്ന ശക്തമായ താക്കീത് ക്രിസ്തുമസ് നമുക്ക് പകർന്നു നൽകുന്നു. വെളിച്ചം ദൈവസാന്നിധ്യത്തിന്റെ പ്രതീകമാണ്. യേശുവിന്റെ ജനനം ആകാശത്ത് നക്ഷത്രത്തെ വിരിയിച്ചും, യേശുവിന്റെ മരണം ആകാശത്തിലെ സൂര്യ ശോഭയെ മറച്ചും കളഞ്ഞു. “ഞാൻ ലോകത്തിന്റെ വെളിച്ചം ആകുന്നു” എന്ന ക്രിസ്തുവിന്റെ വാക്കുകൾ വെളിച്ചം ദൈവസാന്നിധ്യത്തിന്റെ പ്രതീകമാണ് എന്ന ആശയത്തെ



പ്രബലമാക്കുന്നു. എന്നാൽ പ്രകാശത്തിന്റെ അഭിമുഖമായി സഞ്ചരിക്കുന്ന വ്യക്തിക്ക് മാത്രമേ പ്രകാശത്തിന്റെ സ്വഭാവം അനുഭവിച്ച് അറിയുവാൻ കഴിയുകയുള്ളൂ. ഭൗതിക ലോകത്തിലേക്ക് സന്നിവേശിക്കുന്ന ആശയക്കുഴപ്പങ്ങൾ പ്രകാശത്തിന് പുറം തിരിഞ്ഞു നിൽക്കുവാൻ ഈ തലമുറയെ പ്രേരിപ്പിക്കുന്നു. പ്രകാശത്തിന്റെ പുറം തിരിഞ്ഞു നിൽക്കുന്നവന്റെ മുമ്പാകെ പലപ്പോഴും അവശേഷിക്കുക കറുത്ത നിഴലുകൾ മാത്രമാണ്. എല്ലാം നേടിയിട്ടും ഒന്നിലും സന്തോഷിക്കുവാൻ കഴിയാത്ത ഈ തലമുറയോട് ഒർമ്മപ്പെടുത്തലാണ് "അത്യുന്നതങ്ങളിൽ ദൈവത്തിന് മഹത്വം ഭൂമിയിൽ സന്മനസുള്ളവർക്ക് സമാധാനം" എന്ന മാലാഖാ സന്ദേശം. സന്മനസ്സുള്ളവർക്ക് മാത്രമേ സമാധാനം കൈവരിക്കുവാൻ കഴിയുകയുള്ളൂ എന്ന് ക്രിസ്തുമസ് അടിവരയിട്ടു നമ്മേ പഠിപ്പിക്കുന്നു. സമൃദ്ധി സമാധാനത്തെ സൃഷ്ടിക്കും എന്ന മിഥ്യാധാരണയിലാണ് ഈ ലോകം ചരിക്കുന്നത്. എന്നാൽ കൊട്ടാത്തിൽ കാണുവാൻ കഴിയാത്ത സമാധാന പ്രഭുവിനെ ബേത്‌ലഹേമിലെ പുൽത്തൊഴുത്തിൽ കണ്ടെത്തുവാൻ കഴിയും എന്ന് നാം തിരിച്ചറിയണം. ക്രിസ്തു ദർശനം സകല ആശയക്കുഴപ്പങ്ങളെയും ദുരീകരിക്കുവാൻ പര്യാപ്തമാണ്. ഹെരോദാവിന്റെ കൊട്ടാരത്തിലേക്ക് മടങ്ങി വരുവാൻ കൽപ്പനയുണ്ടായിട്ടും അവർ വേറെ വഴിയായി സ്വന്തം ദേശത്തേക്ക് മടങ്ങിപ്പോയി എന്നുള്ള വേദപുസ്തക സാക്ഷ്യം ക്രിസ്തുമസ് മനുഷ്യമനസിലേക്ക് പകരുന്ന വലിയ സാദ്ധ്യതയാണ്. ദൈവികതയിൽ നിന്ന് വഴിമാറി സഞ്ചരിക്കുവാൻ പ്രേരിപ്പിക്കുന്ന വികല സാധ്യതകളിൽ നിന്ന് അകന്നു മാറി ദൈവികതയിലേക്ക് മാത്രം ശ്രദ്ധ കേന്ദ്രീകരിക്കുവാൻ ഈ ക്രിസ്തുമസ് നമ്മെ ശക്തീകരിക്കട്ടെ.

■

## ഭദ്രാസന ഏകദിന സമ്മേളനം

കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് കത്തീഡ്രലിലെ M.G..O.C S.M- ന്റെ ആഭിമുഖ്യത്തിൽ ഭദ്രാസന M.G..O.C S.M പ്രവർത്തകരെ പങ്കെടുപ്പിച്ചുകൊണ്ട് 2011– ജനുവരി 2–ാം തീയതി രാവിലെ 9.00 മണി മുതൽ കുടശ്ശനാട് കത്തീഡ്രലിൽ ഏദിന സമ്മേളനം നടത്തപ്പെടുന്നു റവ. ഫാ. വർഗ്ഗീസ് ഉദ്ഘാടനം ചെയ്യുന്നതാണ്. ഇടവക വികാരി ഫാ. പി. കെ. കോശി, ഫാ. ജോൺ. പി. ഉമ്മൻ, ഫാ. സ്റ്റീഫൻ വർഗ്ഗീസ്, ശ്രീ.സജി പട്ടരുമഠം, ബാബു ചാന്നാരയത്തിൽ, സുജിൻ വർഗ്ഗീസ് മാപ്പിള, സന്തോഷ് മേട്ടിൽ ലിജോ തുടങ്ങയവർ നേതൃത്വം നൽകുന്നു.

## മുൻ വികാരിമാരെ അഭിനന്ദിച്ചു



മെഴുവേലി ഹോളി ഇന്നസെന്റ് ്സ് ഓർത്തഡോക്സ് വലിയപള്ളി തൃതീയ സുവർണ്ണ ജൂബിലിയോടനുബന്ധിച്ച് ഇടവകയുടെ മുൻ വികാരിമാരെ ആദരിക്കുന്ന ചടങ്ങ് നടന്നു. വെരി, റവ. ഫാ. എം. ജി. ഏബ്രഹാം കോർ എപ്പിസ്കോപ്പാ, വെരി. റവ. ടി. ജി. ജോൺ കോർ എപ്പിസ്കോപ്പാ, വെരി. റവ. ഫാ. കെ. ഒ. ഫിലിപ്പ് കോർ എപ്പിസ്കോപ്പാ, ഫാ. പി. വി. ജോൺ, ഫാ. കെ.ജി. ചെറിയാൻ, ഫാ. പി. ജി. മാത്യൂസ്, ഫാ. ഗീവർഗീസ് ജോൺ, ഫാ. തോമസ് ജോസഫ്, ഫാ. സ്റ്റീഫൻ വർഗീസ് എന്നിവർ സംബന്ധിച്ചു.

## പ. പരുമല തിരുമേനിയുടെ ധന്യവചസ്സുകൾ



*ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരികെ ലഭിക്കുകയും ചെയ്യും.*

*God accepts our wholehearted prayers and returns to us as His blessings.*



# മഹാസന്തോഷത്തിന്റെ സുവിശേഷം

**അഭി. ഡോ. ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ**

ലഭ്യമായിരിക്കുന്ന വി. വേദപുസ്തകത്തിൽ 4 സുവിശേഷപുസ്തകങ്ങൾ ഉണ്ടെങ്കിലും സുവിശേഷങ്ങൾ 2 മാത്രമാണുള്ളത്. (1) വചനം ജഡമെടുത്തിരിക്കുന്നു-യേശുമശിഹാ നമുക്കായി ബേതലഹേമിൽ ജനിച്ചിരിക്കുന്നു. (2) യേശുതമ്പുരാൻ കബറിൽ നിന്നുയർത്തെഴുന്നേറ്റ് തന്റെ ശത്രുക്കളെ പിന്നിലേക്കടിച്ചോടിച്ചിരിക്കുന്നു. പൗരസ്ത്യ സഭകൾ 2-ാമത്തെ സുവിശേഷത്തിന് കൂടുതൽ ഊന്നൽ കൊടുക്കുന്നു എന്നിരുന്നാലും, രണ്ടും ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാനങ്ങളാണ്. ക്രിസ്തു ജനിച്ചത് ഒരു പക്ഷേ ഡിസം.25-ന് അല്ല എങ്കിൽപോലും സാർവ്വത്രിക ഏകീകരണത്തിനായി റോമാക്കാരുടെ സൂര്യദേവന്റെ പെരുനാൾ ദിനമായ ഡിസം.25 നീതിസൂര്യനായ കർത്താവിന്റെ തിരുജനനപെരുനാളായി രൂപപ്പെടുകയാണുണ്ടായത്.

വേദഭാഗ പരിഛേദം:- സമവീക്ഷണ സുവിശേഷകന്മാരായ വി. മത്തായിയും വി. ലൂക്കോസും മാത്രമേ തിരുജനനവിവരങ്ങൾ നൽകുന്നുള്ളൂ. മറ്റു രണ്ട് ഏവൻഗേലിസ്തന്മാരും ഒരു പക്ഷേ യേശുതമ്പുരാന്റെ കർമ്മ മേഖലക്ക് മാത്രമെ പ്രധാന്യം നൽകുന്നുള്ളൂ എന്ന് വിചാരിക്കാം. തിരുജനനത്തിന് മുമ്പ് വി. മാതാവും യൗസേഫും അനുഭവിച്ച ക്ലേശങ്ങൾ, ഹീനാവസ്ഥയിൽ കല്ലടാവിലുള്ള തന്റെ അത്ഭുതകരമായ ജനനം, മാലാഖമാരുടെ ആദ്യത്തെ കരോൾ സ്തുതിപ്പ്, തിരുജനനാനുബന്ധിയായ മറ്റു സംഭവങ്ങൾ ഇവയെല്ലാം ഉൾക്കൊണ്ടതാണ് ഇന്നത്തെ വേദഭാഗങ്ങൾ.

**1. തിരുജനനത്തോടുള്ള പ്രതികരണങ്ങൾ**

യേശുവിന്റെ ജനനസുവാർത്ത എല്ലാവർക്കും അവരവരുടെ നിലയിലും സാഹചര്യത്തിനനുയോജ്യമായും ലഭിച്ചു. അക്ഷരാഭ്യാസമില്ലാതിരുന്ന സാധാരണ മനുഷ്യരായ ഇടയന്മാർക്ക് മാലാഖമാരുടെ കരോൾ ഗാനത്തിലൂടെ വാർത്ത നേരിട്ട് വ്യക്തമായി ലഭിക്കുമ്പോൾ വിദ്വാന്മാർക്ക് ജ്യോതിശാസ്ത്രത്തിലൂടെ വിചിന്തനം ചെയ്ത് മനസ്സിലാക്കുവാൻ തക്കവണ്ണം പുതിയ നക്ഷത്രോദയത്തിലൂടെ ആയിരുന്നു. ഹേരോദാരാജാവിനാകട്ടെ രാജകീയ ഭാവത്തിൽതന്നെ വിദ്വാന്മാരിലൂടെ വാർത്ത ലഭിച്ചു. പക്ഷേ മൂന്നു കൂട്ടരും പ്രദർശിപ്പിച്ച പ്രതികരണങ്ങൾ വ്യത്യസ്ഥമായിരുന്നു. ആകയാൽ സുവാർത്ത ലഭിക്കുന്നില്ല എന്നുള്ളതല്ല പ്രശ്നം, മറിച്ച് അതിനോടുള്ള പ്രതികരണതലങ്ങളാണ് പ്രധാനം. പ്രതികരണങ്ങളാവട്ടെ നമ്മുടെ ദർശനവും അന്തസത്തയും ജീവിതമൂല്യങ്ങളും വെളിപ്പെടുത്തുന്നവയുമായിരിക്കും. സ്വാർത്ഥതയുടെ തടവറയിൽ കഴിയുന്നവർക്കിന്നും ഹേറോദോസ്സിനെപ്പോലെ തിരുജനനസ്മരണ വെല്ലുവിളിയും ഭയസ്രോതസ്സുമായിരിക്കും.

**2. ആദ്യക്രിസ്തുമസ്സ് കരോൾ ഗാനം**

മാലാഖമാർ 2000 വർഷങ്ങൾക്കപ്പുറം ആലപിച്ച കരോൾ ഗാനാശംസ ഉതിർക്കുന്ന ആശയങ്ങൾ ഒട്ടനവധിയാണ്. അത്യുന്നതങ്ങളിൽ നിറഞ്ഞ മനസ്സോടെ ദൈവത്തിന് മഹത്വം കൊടുക്കുന്ന ആരാധന ഭൂമിയിൽ സമാധാനമുണ്ടാക്കും. ദൈവത്തിന് പ്രസാദമുള്ള ജീവിതം നയിക്കുന്ന വ്യക്തികൾക്ക് ക്രിസ്തുസാന്നിദ്ധ്യം സമാധാനവും സന്തോഷവും പ്രദാനം ചെയ്യും. ദൈവത്തിന് മഹത്വം അർപ്പിക്കുന്ന ദൈവാരാധനയുടെ യഥാർത്ഥ ജീവിതാനുഭവം ഇന്നത്തെ ആധുനീക സമൂഹത്തിൽ



ക്രിസ്തുമസ് പുതുവത്സര ആശംസകൾ

അന്യവൽക്കരിക്കപ്പെട്ടിരിക്കുന്നു. ഫലമോ എങ്ങും അസമാധാനം മാത്രം. ആരാധനയിലൂടെ ഈശ്വരഗ്രഹണം ചെയ്ത് സ്വയം വിളങ്ങി പൂർണ്ണചന്ദ്രനാകുവാനും അതുവഴി ഇരുട്ടിന്റെ ശക്തി ഒട്ടൊന്ന് കുറച്ച് മറ്റുള്ളവർക്ക് പ്രകാശം ദാനം ചെയ്യുവാനും സാധിക്കുന്ന വ്യക്തി ജീവിതങ്ങൾ കുറഞ്ഞിരിക്കുന്നു. ഈ ക്രിസ്തുമസ് നമുക്ക് ഇതിനായി ജീവിതത്തെ പ്രത്യർപ്പണം ചെയ്യാം. ദൈവത്തോടും, ജീവിത സഖിയോടും സമസൃഷ്ടങ്ങളായ മറ്റു മനുഷ്യരോടും, സൃഷ്ടിക്രമങ്ങളോടും, ഈ പരിസ്ഥിതിയോടും പക്വവും, ദൈവീകവും സുതാര്യവുമായ ബന്ധവും വിശ്വസ്തയും പുലർത്തുമ്പോഴാണ് നമ്മുടെ ജീവിതം ദൈവപ്രസാദമാകുന്നത്. ഈശ്വര സന്നിധിയിലേക്ക് നമ്മുടെ കൊച്ചു ജീവിതങ്ങളെ നിവേദ്യമായി അർപ്പിക്കുമ്പോൾ അവിടുന്ന് അതു സ്വീകരിച്ച് പ്രസാദമായി നമുക്ക് മടക്കിതരും. അപ്പോഴാണ് ശാശ്വത സമാധാനം കൈവരുന്നത്.

**3. തിരുജനന സാക്ഷികൾ**

പ്രവാചക സന്ദേശം നൂറ്റാണ്ടുകൾക്ക് മുമ്പ് പ്രതിധ്വനിച്ചതുപോലെ അന്ധകാരത്തിലും മരണ നിഴലിലും ഇരുന്നവർക്ക് യേശുതമ്പുരാൻ പ്രകാശമായി അവതരിച്ചു. ഇതിന്റെ പ്രതീകാത്മ ശുശ്രൂഷയാണ് തീജ്വാലയുടെ ശുശ്രൂഷയായി ആരാധനാ മദ്ധ്യേ നാം നടത്തുന്നത്. മനുഷ്യരാശി ഭൂമിയിൽ ഉണ്ടായതു മുതൽ പ്രത്യേകിച്ച് മനുഷ്യന്റെ പാപ പതനത്തിന് ശേഷം മശിഹാ തമ്പുരാന്റെ ജനനം വരെയുള്ള കാലം അന്ധകാരമായ ഒരു രാത്രിയായി ചിത്രീകരിക്കാം. അന്യായം, കഷ്ടത, ശത്രുത, വിദ്വേഷം, അജ്ഞത, മരണം എന്നിവ ഈ കാലയളവിൽ തേർവാഴ്ച നടത്തി. പിതാക്കന്മാർ, പ്രവാചകന്മാർ എന്നിങ്ങനെയുള്ള മിന്നാമിനുങ്ങുകൾ അവിടവിടെ ഉണ്ടായി എങ്കിലും ശരിയായ പ്രകാശം അന്യമായിരുന്നു. എന്നാൽ കാലസമ്പൂർണ്ണതയിൽ സത്യപ്രകാശമായവൻ വന്നു(എബ്ര.1:1). പ്രകാശത്തിന് ആദ്യ സാക്ഷികളാകുവാൻ ഭാഗ്യം കിട്ടിയത് ഊമജന്തുക്കളായ നാൽക്കാലികളും വിശുദ്ധരായ കുറെ മനുഷ്യരുമാണ്. അവർ മഹാഭാഗ്യവന്മാരാണ്. അവരുടെ ഭാഗ്യം ആരാധനയിലൂടെ നമുക്കായി കാലികമാക്കുകയാണ് തീജ്വാല ശുശ്രൂഷ. യേശുവിന്റെ തിരുവവതാരത്തിന് സാക്ഷികളാകുവാൻ ഭാഗ്യം ലഭിച്ചെങ്കിലും വിദ്വാന്മാർക്ക് അവരുടെ പാണ്ഡിത്യത്തിലുള്ള അമിതാശ്രയവും അതുയർത്തുന്ന ദിശാബോധവൈകല്യങ്ങളും ഒരു പക്ഷേ അവസരം നഷ്ടപ്പെടുത്തുവാൻ ഇടയാക്കിയേക്കുമായിരുന്നു. മുകളിലേക്ക് നോക്കി ദിവ്യ നക്ഷത്രത്തെ മാർഗ്ഗദർശിയായി സ്വീകരിക്കേണ്ടതിന് പകരം, അവരുടെ ബുദ്ധിയിലൂന്നിയപ്പോൾ അവരെ എത്തിച്ചത് ഹെറോദോസ്സിന്റെ അരമനയിലേക്കായിരുന്നു. വിനയത്തോടെ തെറ്റു മനസ്സിലാക്കി വീണ്ടും ഉയരത്തിലേക്ക് നോക്കിയപ്പോൾ നക്ഷത്രമാകുന്ന ഉടയവന്റെ കരുതലിനെ വീണ്ടും ദർശിക്കുവാനും ദിവ്യശിശുവിങ്കലേക്ക് എത്തുവാനും അവർക്ക് കഴിഞ്ഞു. ഇത് പ്രതീകാത്മകവും ഒരുപാട് അർത്ഥതലങ്ങളും ധ്യാനചിന്തകളും നമ്മുടെ ജീവിതത്തിൽ ദ്യോതിപ്പിക്കുന്നതുമാണ്, ശാന്തമായി ചിന്തിക്കുക. തീജ്വാലയാകുന്ന പുൽക്കൂടിനെ വിശ്വാസത്തോടെ വിനയഭാവത്തോടെ നമുക്ക് സമീപിക്കാം വലിയ പ്രകാശാനുഭവം നമ്മുടെ ജീവിതത്തിലും ലഭിക്കും. ■

## പ്രത്യേക ശ്രദ്ധയ്ക്ക്

ദനഹാപെരുന്നാളിനു ശേഷം 6–ാം ഞായറാഴ്ചയായ 2011 ഫെബ്രുവരി 13–ാം തീയതി വി. കുർബാനയിൽ വായിക്കുന്നതിനുള്ള വേദഭാഗങ്ങൾ വേദവായന കുറിപ്പിൽ ഇല്ലാത്തതിനാൽ താഴെപറയും പ്രകാരം വേദഭാഗങ്ങൾ ക്രമീകരിച്ചതായി സഭാകേന്ദ്രത്തിൽ നിന്നും അറിയിക്കുന്നു. പഴയനിയമം ഉല്പ: 32:22–32, പുറ:15:22–27, ന്യായാ:7:1–8, 1ശമു:7:1–14, യെസക്കിയേൽ:36:23–30, അപ്പോ. പ്രവൃ :19:1–7, റോമർ :6:12–23, ഏവൻഗേലി

## യുവജനപ്രസ്ഥാനം പഠന സെമിനാർ



യുവജനപ്രസ്ഥാനം ചെങ്ങന്നൂർ, തുമ്പമൺ, മാവേലിക്കര, നിരണം എന്നീ ഭദ്രാസനങ്ങളിലെ പ്രതിനിധികളെ പങ്കെടുപ്പിച്ച് മെഴുവേലി ഹോളി ഇന്നസെന്റ്സ് ഓർത്തഡോക്സ് വലിയ പള്ളിയിൽ പഠന സെമിനാർ നടന്നു. ബാംഗ്ലൂർ ഭദ്രാസനാധിപൻ അഭി. ഡോ. ഏബ്രഹാം മാർ സെറാഫിം സെമിനാറിനു നേതൃത്വം നൽകി. 'സമാധാനത്തിന്റെ വൈരുദ്ധ്യാത്മകത' എന്ന വിഷയത്തിൽ ക്ലാസ്സുകൾ നടന്നു. ഫാ. ഗീവർഗീസ് ജോൺ അദ്ധ്യക്ഷത വഹിച്ചു. സമ്മേളനം ജോസഫ് എം. പുതുശ്ശേരി എം.എൽ.എ. ഉദ്ഘാടനം ചെയ്തു. കേന്ദ്രജനറൽ സെക്രട്ടറി ഫാ. സ്റ്റീഫൻ വർഗീസ്, ഫാ. ജോസഫ് കുര്യാക്കോസ്, കേന്ദ്രട്രഷറർ ഉമ്മൻ ജോൺ എന്നിവർ പ്രസംഗിച്ചു. പി. എം. ജേക്കബ്, ബിന്ദു മാത്യു, പ്രിയ ആൻ വർഗീസ്, ജോ തോമസ്, റോയ് സി. വർഗീസ് എന്നിവർ പ്രസംഗിച്ചു



# ക്രിസ്തുമസ്
## സ്വപ്നങ്ങളുടെ വസന്തകാലം

ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്

വിശുദ്ധ മത്തായി ശ്ലീഹായാണ് ക്രിസ്തു ജനന സംഭവത്തെ ഒരു സ്വപ്നങ്ങളുടെ ചരടിൽ കോർത്തിണക്കി വർണ്ണിച്ചിരിക്കുന്നു. ബേത്‌ലഹേമിലെ പുൽതൊട്ടിയിൽ ലോകരക്ഷകനായി ക്രിസ്തു പിറന്നത് ലോകോല്പത്തി മുതലുള്ള മനുഷ്യകുലത്തിന്റെ സ്വപ്ന സാക്ഷാത്ക്കാരമായിട്ടാണ്. അതുകൊണ്ടുതന്നെ വി. മത്തായി ശ്ലീഹായുടെ ഈ സ്വപ്ന വിവരണം സ്വാർത്ഥകമാണ്. ക്രിസ്തു ജനന സംഭവത്തിൽ 5 സ്വപ്നങ്ങൾ വി. മത്തായി ശ്ലീഹാ വിവരിക്കുന്നുണ്ട്. അതുകൊണ്ട് തന്നെ ക്രിസ്തുമസ്, തിരുജനനകാലം സ്വപ്നങ്ങളുടെ ഒരു വസന്തകാലമായി ചിത്രീകരിക്കപ്പെടാം. വി. ലൂക്കോസ് സുവിശേഷകൻ തിരുജനനകാലത്തെ അറിയിപ്പുകളുടെ, വചനിപ്പുകളുടെ കാലമായി ചിത്രീകരിക്കുന്നു. തിരുജനന സംഭവവും അതിന്റെ അനുബന്ധ വൃത്താന്തങ്ങളും ഒന്നും രണ്ടും അദ്ധ്യായങ്ങളിൽ വിശദമായി പ്രതിപാദിച്ചിരിക്കുന്നു. ഇത് വചനിപ്പുകളുടെ ഒരു ദർശന ചങ്ങലയാണ്. അതിൽ സഖറിയായും, വി. കന്യകമറിയാം, ആട്ടിടയർ തുടങ്ങി എല്ലാവർക്കും ഈ ദർശന സൗഭാഗ്യം ലഭിക്കുന്നു.

വി. മത്തായിയുടെ സുവിശേഷം ഒന്നും രണ്ടും അദ്ധ്യായങ്ങളിൽ സ്വപ്നങ്ങളുടെ ഒരു പരമ്പര തന്നെ നടക്കുന്നു. ഒന്നാം അദ്ധ്യായം 20-ാം വാക്യത്തിലാണ് ആദ്യ സ്വപ്നം അത് ജോസഫിനാണ് ലഭിക്കുന്നത്. തനിക്ക് വിവാഹ നിശ്ചയം ചെയ്യപ്പെട്ട സ്ത്രീ അവിഹിതമായി ഗർഭിണിയായിരിക്കുന്നു എന്ന വാർത്ത ജോസഫിനെ വ്യാകുല ചിത്തനാക്കി. എങ്കിലും താൻ നീതിമാനാകകൊണ്ട് മറിയമിനു ലോകത്തിലുള്ള അപമാനം ഏൽപ്പിക്കാൻ താൻ തയ്യാറായില്ല പകരം അവളെ ഗൂഢമായി ഉപേക്ഷിക്കാൻ തീരുമാനിക്കുന്നു. ഈ അവസരത്തിലാണ് സ്വപ്നത്തിൽ ദൂതൻ പ്രത്യക്ഷനാകുന്നത്. ഒരു ശങ്കയുമില്ലാതെ നിന്റെ ഭാര്യയെ നിനക്ക് സ്വീകരിക്കാം. കാരണം പരിശുദ്ധത്മാവാണ് അവളിൽ പരിവർത്തിച്ചിരിക്കുന്നത്. അവളിൽ നിന്നും ഉത്ഭവിക്കുന്ന ശിശു തന്റെ ജനത്തെ പാപങ്ങളിൽ നിന്നും വിണ്ടെടുക്കുവാൻ വേണ്ടിയുള്ള രക്ഷകനാണ് രക്ഷകനാണ്. ദൈവം നമ്മോടുകൂടെ എന്ന് അർത്ഥമുള്ള “ഇമ്മാനുവേൽ” എന്ന നാമധാരിയാണ്.

വി. മത്തായി ശ്ലീഹാ തന്റെ സുവിശേഷം ആരംഭിക്കുമ്പോൾ ക്രിസ്തുവിനെ പരിചയപ്പെടുന്നത് ദൈവം നമ്മോടുകൂടെ എന്ന് ഇമ്മാനുവേലിനെ ആണെങ്കിൽ (1:22) തന്റെ സുവിശേഷം അവസാനിക്കുമ്പോൾ ക്രിസ്തുവിനെ പരിചയപ്പെടുത്തുന്നത്. ഞാനോ ലോകാവസാനത്തോളം എല്ലാം നാളും നിങ്ങളോടു കൂടെയുണ്ട് എന്നുള്ള വാഗ്ദാനത്തോടാണ് (28:20) എന്നാളും കൂടെ വസിക്കുന്ന, കൂടെ ഇരിക്കുന്ന ഒരു ദൈവ സാന്നിദ്ധ്യം അതാണ് ക്രിസ്തു നമുക്ക് വാഗ്ദാനം ചെയ്യുന്നത്. ക്രിസ്തു സംഭവത്തിലെ ശ്രേഷ്ഠതയും അതു തന്നെയാണ്.



വി. മത്തായിയുടെ സുവിശേഷത്തിലെ ആദ്യ സ്വപ്നം ശിശുവിന്റെ ജീവൻ സംരക്ഷിക്കപ്പെടുവാൻ തക്കവണ്ണം മാതാവിന്റെ സംരക്ഷണം ജോസഫ് ഏറ്റെടുക്കുന്നു. ഇവിടെ രണ്ടാം സ്വപ്നം 2:12 ൽ ആണ്. അത് ദിവ്യ ശിശുവിനെ കണ്ടു വണങ്ങുന്നവനായി ദൂരങ്ങൾ താണ്ടി വന്ന വിദ്വാന്മാർക്കു ലഭിച്ച സ്വപ്നമാണ്. തനിക്കു ഭീഷണിയാകുവാൻ സാധ്യതയുള്ള ശിശുവിനെ ഗൂഢമായി വക വരുത്തുവാനുള്ള നാടുവാഴിയായ ഹേരോദാവിന്റെ തന്ത്രത്തിൽ നിന്നും പൈതലിനെ രക്ഷിക്കാൻ, കണ്ടു മടങ്ങിയ മെഗുശന്മാരെ ദൂതൻ വഴി മാറ്റി വിടുന്നു. കടന്നുവന്ന വഴി ഒന്നുമാറി സഞ്ചരിക്കണം. ക്രിസ്തുമസ് ഒരു വഴിമാറ്റത്തിന്റെ സന്ദേശവും നൽകുന്നുണ്ട്. വിദ്വാന്മാരുടെ വഴിമാറ്റം ശിശുവിന്റെ സംരക്ഷണത്തിനു

കാരണമായി.

വി. മത്തായി സുവിശേഷകൻ മൂന്നാമതായി വിവരിക്കുന്ന സ്വപ്നം വീണ്ടും ജോസഫിനു ലഭിക്കുന്നതാണ് 2:13. അത് ഒരു പാലയാനത്തിന്റെ സൂചനയായിരുന്നു. ശിശുവിന്റെ ജീവൻ സംരക്ഷിക്കപ്പെടുവാൻ വേണ്ടി മിസ്രേമിലേക്ക് ഓടിപ്പോക. അസ്വസ്ത മാനസർ ശിശുവിനെ വകവരുത്തുവാൻ നോക്കുന്നു എന്ന മുന്നറിവ് ഈ പലയാനത്തിലേക്ക് വഴി തെളിക്കുന്നു. അധികാരത്തിന്റെ സംഹാരശേഷിയെ മറി കടക്കുന്ന ദൈവപരിപാലനയുടെ പദ്ധതിക്രമത്തെയാണ് ഈ സ്വപ്നം ചിത്രീകരിക്കുന്നത്. കൈക്കുഞ്ഞിനെയും അമ്മയെയും കൊണ്ടുള്ള ദുഷ്കരമായ യാത്ര അത് ശിശുവിന്റെ സംരക്ഷണത്തിനുള്ള ദൈവഹിതത്തോടുള്ള ജോസഫിന്റെ പ്രതികരണമാണ്.

വി. മത്തായി നാലാമതായി ചിത്രീകരിക്കുന്ന സ്വപ്നം സുരക്ഷിതത്വത്തിൽ നിന്നും സ്വന്തം പട്ടണത്തിലേക്കുള്ള മടങ്ങി വരവിന്റെ സന്ദേശമാണ് (2:19). ശിശുവിനു പ്രാണഹാനി വരുത്തുവാൻ നോക്കിയവർ നാടുനീങ്ങിയിരിക്കുന്നു. വാഗ്ദത്ത നാട്ടിലേക്ക് മടങ്ങുക അവിടെയാണ് ശിശു വളർന്ന് പരിപാലിക്കേണ്ടത്. അതുകൊണ്ട് ഈ മടങ്ങിവരവ് അനിവാര്യമാണ്. സുഖസമൃദ്ധിയിൽ യിസ്രായേൽ ജനം നൂറ്റാണ്ടുകൾക്കു മുമ്പ് മിസ്രേമിൽ താവളം അടിച്ചപ്പോൾ അത് അടിമത്വത്തിനു കാരണമായി എങ്കിൽ അതിനു ഒരു പുനരാവർത്തനം പിതാവാം ദൈവം ആഗ്രഹിക്കുന്നില്ല.

വി. മത്തായി സുവിശേഷകന്റെ അഞ്ചാം സ്വപ്നാനുഭവം വീണ്ടും ജോസഫിന് ആണ് ലഭിക്കുന്നത്. സ്വന്ത പട്ടണമായ യഹൂദ്യയിലെ ഭരണമാറ്റം ശിശുവിനു ജീവനു ഭീഷണിയാകാം എന്ന മുന്നറിയിപ്പാണ്. മാത്രമല്ല ദൈവനിയോഗത്താൽ പ്രവാചകന്മാർ മുഖാന്തിരം അരുളി ചെയ്തിട്ടുള്ളത് നിവർത്തിയാകുവാൻ ഗലീലയിലെ നസറെത്ത് ഗ്രാമത്തിൽ പാർക്കുവാൻ ഈ ശിശു മടങ്ങി എത്തുന്നു. ഇങ്ങനെ ശിശുവിന്റെ ജീവ സംരക്ഷണത്തിനും ദൈവഹിത പൂർത്തീകരണത്തിനും ഈ സ്വപ്നങ്ങൾ പൂവണിയപ്പെടുന്നു.

വി. മത്തായി ശ്ലീഹാ സുവിശേഷം അവസാനിപ്പിക്കുമ്പോൾ സ്വപ്നത്തിലൂടെ സംരക്ഷിക്കപ്പെട്ട ഈ ജീവൻ ഒരു സ്വപ്നം വിലകൽപ്പിക്കാതിരുന്നതുകൊണ്ട് തകർക്കപ്പെടുന്നു. അത് ന്യായവിധി നാളിലെ സംഭവമാണ് നാടുവാഴിയായ പിലാത്തോസിനു മുമ്പിൽ ഒരു കുറ്റവാളിയെ പോലെ നിൽക്കുമ്പോൾ നാടുവാഴിയുടെ ഭാര്യയ്ക്കു സ്വപ്നത്തിൽ ദർശനം ലഭിക്കുന്നു അവൻ നീതിമാനാണ് അവന്റെ കാര്യത്തിൽ നീ ഇടപെടരുത് എന്ന് (27:19). എന്നാൽ ആ സ്വപ്നത്തെ ഗൗരവമായി സ്വീകരിക്കാൻ പീലാത്തോസിനു കഴിയുന്നില്ല. ജോസഫ് നീതിമാനായിരുന്നതുകൊണ്ട് ശിശുവിന്റെ ജീവൻ സംരക്ഷിക്കപ്പെടുന്നു. എങ്കിൽ ആ നീതി ബോധത്തിലേക്ക് എത്താൻ കഴിയാത്ത പീലാത്തോസ് ആ സ്വപ്നത്തെ തകർക്കുന്നു. അതുമൂലം സംരക്ഷിക്കപ്പെടേണ്ട ജീവനു കഴുമരം വിധിക്കപ്പെടുന്നു.

ഈ സ്വപ്നങ്ങൾ എല്ലാം വെറും സ്വപ്നങ്ങളല്ല. ദൈവീക വെളിപാടുകളാണ്. ഈ സ്വപ്നങ്ങളോട്, ദർശനങ്ങളോട്, വെളിപ്പെടുത്തലുകളോട് അനുകൂലമായി പ്രതികരിക്കുമ്പോൾ രക്ഷയുടെ കവാടം തുറക്കപ്പെടുന്നു. പ്രതികൂല പ്രതികരണം നിത്യനാശത്തിന് വഴിമരുന്നായി ഭവിക്കുന്നു. ദൈവപുത്രൻ മാനവകുലത്തിന്റെ രക്ഷയ്ക്കായി മനുഷ്യനായി അവതരിച്ച് വെളിപ്പെടുത്തിയ ദൈവഹിതത്തിന് അനുകൂലമായി പ്രതികരിച്ചു. രക്ഷ സ്വായത്തമാക്കുവാൻ ഈ ക്രിസ്തുമസ് ഉപകരിക്കണം. ഈ ക്രിസ്തുമസ് സ്വപ്നങ്ങൾ പൂവണിയുന്ന പൂക്കാലമായി തീരട്ടെ. ഈ വസന്ത കാലം സ്വപ്നങ്ങൾ തകർക്കപ്പെടുകയല്ല മറിച്ച് സ്വപ്നങ്ങൾ പൂവണിയുന്ന ദൈവഹിതം പൂർത്തികരിക്കപ്പെടുന്ന സുന്ദര ദിനങ്ങളായി തീരട്ടെ....

■

## ദൈവവിളിസംഘം – വിശ്വാസ പഠനക്ലാസ്സ്

ചെങ്ങന്നൂർ: ചെങ്ങന്നൂർ ഭദ്രാസനത്തിലെ ദൈവവിളി സംഘത്തിന്റെ 7–മത് യോഗം 09/01/2011 (ഞായറാഴ്ച) 2.30 p. m. ന് ബഥേൽ അരമനയിൽ വച്ച് കൂടുന്നതാണ്. യോഗത്തിൽ സംബന്ധിക്കുവാൻ ആഗ്രഹിക്കുന്ന യുവാക്കന്മാരും/സ്ക്കൂൾ/ സണ്ടേസ്ക്കൂൾ തലങ്ങളിൽ 8–ാം ക്ലാസ്സ് മുതൽ പഠിക്കുന്നവരുമായ വിദ്യാർത്ഥികൾക്ക് പങ്കെടുക്കാവുന്നതാണ്. സഭാപാരമ്പര്യം, വിശ്വാസം, വേദപുസ്തക പഠനം, ആരാധനാ ഗീതങ്ങൾ, സുറിയാനി പഠനം എന്നിവ ഉണ്ടായിരിക്കുന്നതാണ്. ഭദ്രാസനത്തിൽ നിന്നും വൈദീകരാകുവാൻ ആഗ്രഹിക്കുന്നവർക്ക് ഈ ക്ലാസ്സുകൾ പ്രയോജനപ്പെ ടുത്താവുന്നതാണ്. ഉല്പ്പത്തി 20–30 വരെയുള്ള അദ്ധ്യായങ്ങളെ ആസ്പദമാക്കി ക്വിസ്മത്സരം ഉണ്ടായിരിക്കുന്നതാണ്. വിശ്വാസ പഠനക്ലാസ്സ് ഫാ. ഷിബു വർഗീസ് മെഴുവേലി നയിക്കുന്നതാണ്. കൂടുതൽ വിവരങ്ങൾക്ക് :- ജോജി ജയിംസ് ജോർജ്ജ് (9947120281)

## സ്കോളർഷിപ്പ് പരീക്ഷാ വിജയികൾ

കൂർത്തമല സെന്റ് ജോർജ്ജ് യുവജനപസ്ഥാനം ഭദ്രാസന തലത്തിൽ നടത്തിയ മെറിറ്റ് സ്കോളർഷിപ്പ് പരീക്ഷയിൽ പത്താം ക്ലാസ്സിൽ നിന്നും ഷോൺ കെ. സണ്ണി (നെല്ലിമല മാർഗ്രീഗോറിയോസ്), 12–ാം ക്ലാസ്സിൽ നിന്നും ചിഞ്ചു മേരി ചെറിയാൻ (പേരിശ്ശേരി സെ. മേരീസ്) എന്നിവർ ഒന്നാം സ്ഥാനം കരസ്ഥമാക്കി.



# തേടിവരുന്ന ദൈവസ്നേഹം

ഫാ. പി. വി. ജോൺ



സാറായിയുടെ ദാസിയായ ഹാഗാറേ നീ എവിടെ നിന്നു വരുന്നു എങ്ങോട്ട് പോകുന്നുവെന്ന് ചോദിച്ചതിന് ഞാൻ എന്റെ യജമാനത്തി സാറായിയെ വിട്ട് ഓടിപ്പോകുകയാകുന്നു എന്ന് അവൾ പറഞ്ഞു. (ഉല്പ 16:8)

ദൈവം തന്റെ രക്ഷാ പദ്ധതിയിലേക്ക് വിളിച്ചു ചേർക്കുകയും, നിന്നെ ഒരു വലിയ ജാതിയാക്കുമെന്നും, നീ മൂലം ഭൂമിയിലെ സകല വംശങ്ങളും അനുഗ്രഹിക്കപ്പെടുമെന്നും വാഗ്ദാനം ലഭിക്കുകയും ചെയ്ത അബ്രഹാമിന്റെ ജീവിതത്തിലെ ഒരു സുപ്രധാന സംഭവമാണ് 16-ാം അദ്ധ്യായത്തിൽ പ്രതിപാദിച്ചിരിക്കുന്നത്. സന്താനോല്പാദനശേഷി നഷ്ടപ്പെട്ട തന്റെ ശാരീരിക ബലഹീനത തിരിച്ചറിഞ്ഞ സാറാ, ഭർത്താവിന്റെ വംശം നിലനിൽക്കുവാനായി അവധാനപൂർവ്വം ഒരു തീരുമാനം എടുത്തു. തന്റെ മിസ്രയീമ്യ ദാസി ഹാഗാറിനെ അബ്രഹാമിന് ഭാര്യയായി നൽകുക. സാറായിയുടെ ആഗ്രഹപ്രകാരവും തീരുമാനമനുസരിച്ചും അബ്രഹാം ഹാഗാറിനെ ഭാര്യയായി പരിഗ്രഹിച്ചു. താമസംവിനാ ഹാഗാർ ഗർഭിണിയായി. നഷ്ടപ്പെട്ടു എന്നു കരുതിയിരുന്ന ഭാഗ്യം തിരികെ കിട്ടിയ സന്തോഷത്തിലായിരുന്നു അബ്രഹാമും കുടുംബവും. എന്നാൽ ആ സന്തോഷത്തിന് ആയുസ്സ് കുറവായിരുന്നു. സന്തോഷ സന്താപങ്ങൾ ഒരു നാണയത്തിന്റെ ഇരുപുറങ്ങളാണെന്ന സത്യം ഇവിടെ വെളിവായി. കൈവന്ന ഭാഗ്യം തന്നെ അബ്രഹാമിന്റെ കുടുംബത്തിൽ അലോരസത്തിനു വഴി തെളിച്ചു. ഭാഗ്യം കടാക്ഷിച്ച ഹാഗാറിന്റെ കണ്ണിൽ യജമാനത്തി സാറായി നിന്ദിതയായി. സാറായിയ്ക്ക് അതു സഹിക്കാൻ കഴിഞ്ഞില്ല. അവൾ പരാതിയുമായി അബ്രഹാമിനെ സമീപിച്ചു. അബ്രഹാമിനോട് അവൾ പറഞ്ഞു. (16:5) 'എനിക്കു ഭവിച്ച അന്യായത്തിന് നീ ഉത്തരവാദി. ഞാൻ എന്റെ ദാസിയെ നിന്റെ മാർവ്വിടത്തിൽ തന്നു. എന്നാൽ താൻ ഗർഭം ധരിച്ചു എന്ന് അവൾ കണ്ടപ്പോൾ ഞാൻ അവളുടെ കണ്ണിന് നിന്ദിതയായി. യഹോവ എനിക്കും നിനക്കും മദ്ധ്യേ ന്യായം വിധിക്കട്ടെ'. സാറായിയുടെ ആവലാതിയും പരിഭവവും ന്യായീകരിക്കത്തക്കതാണെങ്കിലും 'എനിക്കു ഭവിച്ച അന്യായത്തിന് നീ ഉത്തരവാദി' എന്ന കുറ്റാരോപണം അംഗീകാരയോഗ്യമല്ല. അതുകൊണ്ടു തന്നെ സാറായിയുടെ വാക്കുകൾ അബ്രഹാമിനെ ഞെട്ടിച്ചുകാണും. നിരപരാധിയായ അബ്രഹാമിലാണല്ലോ സാറാ കുറ്റം ആരോപിക്കുന്നത്. തികച്ചും ഒരു സാധാരണ ഭർത്താവിനെ പ്രകോപിപ്പിക്കുവാൻ മതിയായ വാക്കുകൾ തന്നെയായിരുന്നു സാറായുടേത്. പക്ഷെ, അബ്രഹാം ഇവിടെ ആത്മസംയമനം പാലിച്ചു. അബ്രഹാം പറഞ്ഞു 'നിന്റെ ദാസി നിന്റെ കരങ്ങളിൽ ഇരിക്കുന്നു. നിന്റെ ഇഷ്ടംപോലെ അവളോടു ചെയ്തുകൊള്ളുക.'

സാറായി ഹാഗാറിനോട് കഠിനമായി പെരുമാറി തുടങ്ങി. സാറായിയുടെ കാഠിന്യം ഗർഭിണിയായ ഹാഗാറിന് അസഹനീയമായി തീർന്നപ്പോൾ അവൾ സ്വയം ഒരു തീരുമാനത്തിലെത്തി. ഹാഗാർ അബ്രഹാമിന്റെ ഭവനം ഉപേക്ഷിച്ച് ഓടിപ്പോയി. മരുഭൂമിയിൽ ശൂരിനു പോകുന്ന വഴിയരികിലുള്ള ഒരു നീരുറവയുടെ സമീപം ഹാഗാർ ഇതികർത്തവ്യതാമൂഢയായി ഇരുന്നു. ഭാവിയെക്കുറിച്ചുള്ള ചിന്താഭാരത്തോടെ, എന്തുചെയ്യണം? എങ്ങോട്ടു പോകണം?എന്നൊന്നും ഒരു നിശ്ചയവുമില്ലാതെ ഇരിക്കുന്ന അവളുടെ അരികിലേക്ക്, സ്നേഹവാനായ ദൈവം, ഉപേക്ഷിച്ചുപോയാലും ഉപേക്ഷിക്കാത്തവനായ ദൈവം, തേടിയെത്തുന്ന ദൈവം തന്റെ ദൂതനെ പറഞ്ഞയച്ചു. ദൂതൻ ഹാഗാറിനോടു ചോദിച്ചു 'സാറായിയുടെ ദാസിയായ ഹാഗാറേ നീ എവിടെ നിന്നു വരുന്നു?



എങ്ങോട്ടു പോകുന്നു?' അവൾ മറുപടി പറഞ്ഞു 'ഞാൻ എന്റെ യജമാനത്തി സാറായെ വിട്ട് ഓടിപ്പോകയാകുന്നു.

വി. വേദപുസ്കത്തിലെ ആത്മശോധനാപരമായ മറ്റൊരു ചോദ്യമാണിത്. ചോദ്യകർത്താവിന് ഉത്തരം നല്ലവണ്ണം അറിയാം. എന്നാൽ ഹാഗാറിന് ഈ ചോദ്യത്തിന്റെ അർത്ഥം വ്യക്തമായി മനസ്സിലായില്ലായെന്ന് അവളുടെ മറുപടി വെളിവാക്കുന്നു. ചോദ്യകർത്താവിന്റെ ഉദ്ദേശ്യം വ്യക്തമായി മനസ്സിലാക്കാൻ കഴിയാത്തതുമൂലം ഹാഗാറിന് വ്യക്തമായ ഒരു മറുപടി പറയാൻ കഴിഞ്ഞില്ല. ആദ്യത്തെ ചോദ്യത്തിന് ഉത്തരം മറുപടിയിലുണ്ടെന്ന് തോന്നുമെങ്കിലും മറുപടി ചോദ്യകർത്താവിന് തൃപ്തികരമായിരുന്നില്ല. എന്നാൽ രണ്ടാമത്തെ ചോദ്യത്തിനു മറുപടി പറയാൻ അവൾക്കു സാധിച്ചില്ല. ഭൂതകാലം അവൾക്ക് അറിയാമെങ്കിലും ഭാവി അജ്ഞാതമായതിനാൽ ഒരു ലക്ഷ്യവും ജീവിതത്തിൽ ഇപ്പോൾ ഇല്ല.

എന്താണ് ഈ ചോദ്യങ്ങളുടെ അർത്ഥം? നീ എവിടെ നിന്നു വരുന്നുവെന്നതാണല്ലോ. ആദ്യ ചോദ്യം ദൂതന് ഉത്തരം നല്ലവണ്ണം അറിയാമെന്ന് ചോദ്യം തന്നെ വ്യക്തമാക്കുന്നുണ്ട്. 'സാറായിയുടെ ദാസിയായ ഹാഗാറേ' എന്ന സംബോധന തന്നെ അവൾ ദൂതനു സുപരിചിതമാണെന്നു സൂചിപ്പിക്കുന്നു. എന്നാൽ ഹാഗാറിനു മനസ്സിലാക്കാൻ കഴിയാതെപോയ ഒരു കാര്യം കൂടെ ആ ചോദ്യം വ്യക്തമാക്കുന്നു. 'നീ എവിടെ നിന്നു വരുന്നുവെന്നതിന്' നീ ആരാണ്? എന്നുകൂടെ അർത്ഥമുണ്ട്. നിന്നെ സാറായിയുടെ ദാസിയായി അബ്രഹാമിന്റെ ഭവനത്തിൽ ആക്കിയതാണെന്നും അതു നീ മറന്നുപോയിയെന്നും ഈ ചോദ്യം വെളിവാക്കുന്നു. നന്മയുണ്ടായപ്പോൾ താനാരാണെന്ന കാര്യം അവൾ മറന്നു. നിന്നെ സാറായിയുടെ ദാസിയായ ഹാഗാറായിട്ടു തന്നെയാണ് യഹോവ

## ദശാംശ പദ്ധതി

### ഒക്ടോബർ, നവംബർ മാസം അംഗങ്ങളായവർ

ലോകരക്ഷകന്റെ തിരുപ്പിറവി നാം ആഘോഷിക്കുവാൻ നാം ഒരുങ്ങുകയാണല്ലോ. ക്രിസ്തു നമ്മുടെ ഹൃദയങ്ങളിൽ ജനിക്കുവാൻ സ്നേഹത്തിന്റെ പുൽക്കൂടുകൾ നമ്മളിലുണ്ടാകട്ടെ. സമസൃഷ്ടികളെ സ്നേഹിക്കുവാനും, കരുതുവാനും ഈ ക്രിസ്തുമസ് നമുക്ക് ഇടയാകട്ടെ. ദശാംശപദ്ധതിയിൽ അൽപ്പമായും അധികമായും സഹകരിക്കുന്ന ഏവർക്കും ശാന്തിയുടെയും സമാധാനത്തിന്റെയും ക്രിസ്തുമസ് നവവത്സരാശംസകൾ നേർന്നുകൊണ്ട്,

കർത്തൃശുശ്രൂഷയിൽ

**പാണ്ടനാട് സെന്റ് മേരീസ് 14.10.2010**

395. ശ്രീ. ബാബു തങ്കച്ചൻ, പെരിയന്തറയിൽ, കടമ്പൂർ 396. ശ്രീ. രാജൻ, രാജമന്ദിരം, പാണ്ടനാട് പി. ഒ. 397. ശ്രീമതി അമ്മിണി ഉണ്ണൂണ്ണി, പുത്തൻവീട്ടിൽ, പാണ്ടനാട് 398ശ്രീമതി സാറാമ്മ ജോൺ, വടക്കെലേത്ത്, പാണ്ടനാട് 399ശ്രീമതി അമ്മിണി ഹാനോക്ക്, മാളികയിൽ ഹൗസ് 400ശ്രീമതി അമ്മിണി മത്തായി, സജു ഭവൻ 401ശ്രീ. എം. സി. ചാക്കോ, മറ്റപ്പള്ളിൽ 402ശ്രീ. എം. സി. ജോർജ്ജ്, മറ്റപ്പള്ളിൽ 403ശ്രീ. റ്റിനു ചെറിയാൻ, വേഴക്കാട്ടിൽ, പരുമല 404ശ്രീ. ജോൺസൺ റ്റി., കുന്നുപറമ്പിൽ, പാണ്ടനാട് 405ശ്രീ. വിൽസൺ ഡാനിയേൽ, വാച്ചാപറമ്പിൽ 406ശ്രീ. പി. വി. ചെറിയാൻ, മറ്റപ്പള്ളിൽ പുത്തൻവില്ല 407ശ്രീ. ഗീവർഗ്ഗീസ്, പിന്ത്രൻകോട്ട് 408ശ്രീ. ലൂയിസ്, കൂടാംപള്ളത്ത് 409ശ്രീ. തോമസ്കുട്ടി, മാളികയിൽ പുത്തൻവീട് 410ശ്രീമതി ലീലാമ്മ ജോർജ്ജ്, കൂടാംപള്ളത്ത് 411ശ്രീമതി അന്നമ്മ പാപ്പി, കടവിൽ പീടികയിൽ 412ശ്രീ. ജോസ് കെ.ജോർജ്ജ്, കൂടാംപള്ളത്ത് 413ശ്രീ. പി. വി. ജോൺ, പുത്തൻപറമ്പിൽ 414ശ്രീ. സജി പി. കുരുവിള, സജി മന്ദിരം

***മുളക്കുഴ സെന്റ് മേരീസ് 21.11.2010***

415ശ്രീ. കോരുത് ജേക്കബ്, പാങ്കാവിൽ, മുളക്കുഴ 416ശ്രീ. അലക്സ് വർഗ്ഗീസ്, ഇലഞ്ഞിമൂട്ടിൽ പറമ്പിൽ 417ശ്രീമതി മറിയാമ്മ ഫിലിപ്പ്, മാങ്കഴ 418ശ്രീ. ചാക്കോ മാത്യു, മാലേൽ അയിരൂക്കുഴിയിൽ 419ശ്രീ. ഇ. എം. ജോയ്, ഷൈൻ കോട്ടേജ്, ഇരട്ടക്കുളങ്ങര 420ശ്രീ. ചെറിയാൻ ജോർജ്ജ്, പൈനുംമൂട്ടിൽ 421ശ്രീ. റ്റി. എം. വർഗ്ഗീസ്, തെക്കേപ്പറമ്പിൽ 422ശ്രീ. അന്നമ്മ ജേക്കബ്, കല്ലുഴത്തിൽ 423ശ്രീ. രാജു ഏബ്രഹാം, പുതുപ്പറമ്പിൽ പുത്തൻപുരയിൽ 424ശ്രീ. ലീലാമ്മ വർഗ്ഗീസ്, പുത്തൻപുരയിൽ, മുളക്കുഴ 425ശ്രീ. തോമസ്, കുഴിപൊയ്കയിൽ 426ശ്രീ. പി. എം. കോരുത്, പാങ്കാവിൽ 427ശ്രീമതി അന്നമ്മ ജോസ്, തുണ്ടിയിൽ പറമ്പിൽ 428ശ്രീ. സാമുവേൽ ഐപ്പ്, തോട്ടിയാട്ട് 429ശ്രീ. എം. കെ. തോമസ്, മലയിൽ ഐരുക്കുഴിയിൽ 430ശ്രീ. പി. സി. മാത്യൂസ്, ഡിൽക്കുഴ 431ശ്രീ. ജോജിൻ ചെറിയാൻ, പൈനുംമൂട്ടിൽ 432ശ്രീ. മോഹൻ ചെറിയാൻ, പൈനുംമൂട്ടി 433ശ്രീ. ബാബു തോമസ്, മോടിക്കൽ ബിനോയ് ഭവൻ 434ശ്രീമതി ദീനാമ്മ വർഗ്ഗീസ്, ഇലഞ്ഞിമൂട്ടിൽ പറമ്പിൽ 435ശ്രീ. കൊച്ചെപ്പ് മാത്തൻ, മലയിൽ ഐരൂക്കുഴിയിൽ 436ശ്രീ. യോഹന്നാൻ മത്തായി, തച്ചിലേത്ത് 437ശ്രീ. പി. എസ്. സ്ക്കറിയ, പാങ്കാവിൽ 438ശ്രീ. സാമുവേൽ വർഗ്ഗീസ്, പുതുപ്പറമ്പിൽ പുത്തൻപുരയിൽ 439ശ്രീ. പി.എൻ. മാമ്മൻ, പള്ളിതെക്കേതിൽ 440ശ്രീ. ജോർജ്ജ് വർഗ്ഗീസ്, ഇരട്ടപ്ലാമൂട്ടിൽ 441ശ്രീ. തോമസ് മാത്യു, ഇരട്ടപ്ലാമൂട്ടിൽ 442ശ്രീ. തോമസ് വർഗ്ഗീസ്, കൊട്ടാരത്തിൽ 443ശ്രീ. കെ. വി. ഏബ്രഹാം, കൊട്ടാരത്തിൽ 444ശ്രീ. റ്റി. എസ്. സാമുവേൽ, തച്ചിലേത്ത് 445ശ്രീ. മാത്യു തോമസ്, പരുപ്പറമ്പിൽ 446ശ്രീ. ഗ്രേസ് ഏബ്രഹാം, ഇരട്ടപ്ലാമൂട്ടിൽ 447ശ്രീമതി അന്നമ്മ തോമസ്, പന്തപ്ലാവേലിൽ 448ശ്രീ. സന്തോഷ് തോമസ്, തോട്ടിയാട്ട്

നിയോഗിച്ചിരിക്കുന്നത്. യജമാനത്തിക്കു ലഭിക്കാത്ത ഭാഗ്യം നിനക്കു ലഭിച്ചുവെങ്കിലും , നീ നിന്റെ യജമാനത്തിയുടെ ദാസി തന്നെയാണ്. ദാസിയായ ഹാഗാർ യജമാന ത്തിയാകാൻ ശ്രമിച്ചതാണ് ഈ ദുര്യോഗ ത്തിനു കാരണം. അവളെ ദാസിയായി നിയോ ഗിച്ചതിൽ യഹോവയ്ക്ക് ഒരു വലിയ ഉദ്ദേ ശ്യമുണ്ട്. അവളെക്കുറിച്ചുള്ള ദൈവത്തിന്റെ പദ്ധതി സാദ്ധ്യമാകണമെങ്കിൽ അവൾ ദാസിയായി തന്നെ ജീവിക്കണം. 'നീ എങ്ങോട്ടു പോകുന്നു" എന്ന ചോദ്യം ഈ സത്യത്തിലേക്ക് വിരൽ ചൂണ്ടുന്നു. അലക്ഷ്യ മായി ജീവിച്ചു ഇല്ലാതാകാനുള്ളതല്ല ദൈവം ദാനമായി നൽകിയിരിക്കുന്ന ഈ ജീവിതം. അത് ദൈവം ആഗ്രഹിക്കുന്ന വിധത്തിൽ ജീവിച്ചു തീർക്കുവാനുള്ളതാണ്. ദൈവ ത്തിനു തന്നെക്കുറിച്ചുള്ള ഉദ്ദേശ്യമെന്തെന്ന് ഗ്രഹിക്കാൻ കഴിയാത്ത മനുഷ്യൻ ജീവിത ത്തിൽ കടന്നു വരുന്ന അനിഷ്ടകരമായ അനു ഭവങ്ങളിൽ നിന്ന് ഓടി രക്ഷപെടുവാൻ ശ്രമി ക്കുന്നു. എന്നാൽ ദൈവത്തിന്റെ ഉദ്ദേശ്യ സാദ്ധ്യത്തിനായി ചില അനിഷ്ടകരങ്ങളായ ജീവിതാനുഭവങ്ങളും നേരിടേണ്ടിവരുമെന്ന് ഹാഗാറിന്റെ ഈ ജീവിതാനുഭവം നമ്മെ പഠി പ്പിക്കുന്നു. ഹാഗാറിന്റെ പ്രശ്നങ്ങൾക്ക് പരി ഹാരമായി ദൈവം നിർദ്ദേശിക്കുന്ന മാർഗ്ഗം ഈ സത്യം കുറെക്കൂടെ വ്യക്തമാക്കുന്നു. യഹോവയുടെ ദൂതൻ അവളോട്; 'നിന്റെ യജ മാനത്തിയുടെ അടുക്കൽ മടങ്ങിച്ചെന്ന് അവൾക്ക് കീഴടങ്ങിയിരിക്ക' എന്നു കല്പി ച്ചു. അത് ഒരു ഉപദേശമോ ആഹ്വാനമോ ആയിരുന്നില്ല. ഒരു കല്പന ആയിരുന്നു. എവിടെ നിന്ന് ഓടി രക്ഷപെടുവാൻ ആഗ്ര ഹിച്ചോ അവിടേക്കുതന്നെ മടങ്ങിപ്പോകുവാ നുള്ള കല്പന. ഈ കല്പന അനുസരി ക്കുന്നതുകൊണ്ട് ലഭ്യമാകുന്ന ഭാഗ്യവും ദൂതൻ വെളിപ്പെടുത്തി. 'നിന്റെ സന്തതിയെ ഒരു വലിയ ജാതിയാക്കിത്തീർക്കുക' എന്ന ദൈവികപദ്ധതി ആ വിധത്തിൽ മാത്രമേ സാധ്യമാകുകയുള്ളുവെന്ന് ദൂതൻ അവളെ ബോദ്ധ്യപ്പെടുത്തി.

തരണം ചെയ്യുവാൻ കഴിയാത്ത ജീവിതപ്രശ്നങ്ങളുടെ നടുവിലും തേടിയെ ത്തുന്ന ദൈവസ്നേ ഹത്തെക്കുറി ച്ചുള്ള അറിവു ഹാഗാറിന് ഒരു പുതിയ ജീവിത ദർശനം പ്രദാനം ചെയ്തു. ജീവിതത്തിൽ കടന്നുവ രുന്ന എല്ലാ അനുഭവങ്ങളും, സന്തോഷസ ന്താപ സമ്മിശ്രങ്ങളായ അനുഭവങ്ങളും ദൈവം നൽകുന്നതാണെന്നും അതിനെല്ലാം ദൈവത്തിന് പ്രത്യേകമായ ഉദ്ദേശ്യമു ണ്ടെന്നും ഹാഗാർ തിരിച്ചറിഞ്ഞു. അതു കൊണ്ടു തന്നെ ദൈവത്തെക്കുറിച്ച് അവൾക്ക് ഒരു പുതിയ കാഴ്ചപ്പാടും ലഭിച്ചു. 16:13. എന്നാറെ അവൾ: എന്നെ കാണുന്നവനെ ഇവിടെയും കണ്ടുവോ എന്നു പറഞ്ഞ് തന്നോട് അരുളിച്ചെയ്ത യഹോവയ്ക്ക് ദൈവമേ നീ എന്നെ കാണുന്നു എന്ന് പേരു വിളിച്ചു. ദൈവം കാണുന്നവനും കരുതുന്ന വനും ഒരു നാളും കൈവിടാത്തവനുമാണെ ന്നുള്ള ഈ തിരിച്ചറിവ് ഹാഗാറിന് ജീവിത ത്തിലേക്ക് തിരികെ വരാനും ഒരു വലിയ ജാതിക്ക് ജന്മം നൽകുവാനും വഴി തെളിച്ചു.

ഹാഗാറിനോടുള്ള ഈ ചോദ്യങ്ങളും ഓരോ വ്യക്തിയും തന്നോടുതന്നെ നിരന്തരം ചോദിക്കേണ്ട ചോദ്യങ്ങളാണ്. ദൈവം തന്നെ നിയോഗിച്ച സ്ഥാനത്ത് വിശ്വസ്തതയോടെ ജീവിക്കുവാനും, പാതവിട്ട് സഞ്ചരിക്കു ന്നുവോ എന്നു സ്വയം മനസ്സിലാക്കുവാനും, തിരുത്തുവാനും ഈ ചോദ്യങ്ങൾ ഉപകരി ക്കും; ഉപകരിക്കണം. അമേരിക്കൻ പ്രസി ഡന്റായിരുന്ന ഐസൻ ഹോവർ പ്രസിഡന്റു സ്ഥാനം ഏറ്റെടുത്തുകൊണ്ട് ചെയ്ത ആദ്യപ്ര സംഗത്തിൽ അമേരിക്കൻ ജനതയുടെ മുൻപിൽ വച്ച മൂന്നു ചോദ്യങ്ങളുണ്ട്. Where have we come from? Why are we here? Where are we going? ഈ മൂന്നു ചോദ്യ ങ്ങളും പൂർണ്ണ അർത്ഥത്തോടെ അമേരിക്കൻ ജനത ഉൾക്കൊണ്ടതുകൊണ്ടാണ് ലോകരാ ഷ്ട്രങ്ങളുടെ മുൻപിൻ അവർ എത്തിയതെന്നു ചരിത്രം സാക്ഷിക്കുന്നു. എവിടെ നിന്നു വരുന്നു? ഇവിടെയായിരിക്കുന്നതെന്തിന്? എങ്ങോട്ടു പോകുന്നു? നാം ഇവിടെ പ്രവാ സികളാണെന്നും ഇവിടെ അർത്ഥവത്തായി ജീവിച്ചെങ്കിൽ മാത്രമേ ശ്രേഷ്ഠമായ ലക്ഷ്യം പ്രാപിക്കുവാൻ കഴിയുകയുള്ളുവെന്നും ഈ ചോദ്യങ്ങൾ ബോദ്ധ്യപ്പെടുത്തുന്നു. ആദ്ധ്യാ ത്മിക ജീവിതത്തിലും നാം ഇവിടെ അന്യരും പരദേശികളും ആണെന്നും നിത്യമായ ഒരു വാസത്തിനുള്ള ഒരുക്കകാലമാണ് ക്ഷണിക മായ ഈ ആയുസ്സെന്നും ഉള്ള തിരിച്ചറിവ് നൽകുവാൻ ഈ ചോദ്യങ്ങൾ ഉപകരിക്കും; ഉപകരിക്കണം. ■





# ഞായർ ധ്യാനചിന്തകൾ

**വെരി. റവ. ഇലവുക്കാട്ട് ഗീവർഗ്ഗീസ് റമ്പാൻ**

ആരാധനാ വർഷാരംഭമായ കൂദോശ് ഈത്തോ പെരുന്നാൾ പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മ പെരുന്നാളുമായി അടുത്തു വരുന്നു എന്ന് നാം കാണുകയുണ്ടായി. അതുപോലെ വർഷാരംഭത്തിലും ക്രിസ്താബ്ദം 4-ാം നൂറ്റാണ്ടിലും ജീവിച്ചിരുന്ന അഗ്രഗണ്യരായ രണ്ട് വേദശാസ്ത്ര പണ്ഡിതന്മാരായ കൈസറിയായിലെ മാർ ബസേലിയോസിന്റേയും, നിസ്സായിലെ മാർ ഗ്രീഗോറിയോസിന്റെയും ഓർമ്മപ്പെരുന്നാളോടുകൂടിയാണ്. കപ്പദോക്യൻ പിതാക്കന്മാരിൽ പ്രമുഖരാണിവർ. നമ്മുടെ കർത്താവിന്റെ ചേലാകർമ്മപ്പെരുന്നാളും ജാനുവരി ഒന്നിനാണ് സഭ ക്രമീകരിച്ചിരിക്കുന്നത്. വർഷാരംഭം അങ്ങനെ യേശുക്രിസ്തുവിന്റെ ജീവിതവും പിതാക്കന്മാരുടെ ഓർമ്മയുമായി നമ്മെ ആത്മീയമായി ധന്യരാക്കുന്നു.

പരിശുദ്ധ പിതാക്കന്മാരെ ഓർക്കുക എന്നത് എല്ലാ വിശ്വാസികളുടെയും ധർമ്മമാണ്. വി. പൌലോസ് ശ്ലീഹാ ഓർപ്പിക്കുന്നു: "നിങ്ങളെ വിശ്വാസം പഠിപ്പിച്ചവരെ ഓർത്തുകൊൾവിൻ" എന്ന്. "ഗുരുഭക്തി" ശ്രേഷ്ഠമാണെന്ന് എല്ലാ സംസ്കാരങ്ങളും പഠിപ്പിക്കുന്ന സത്യമാണ്. ഗുരു ഈശ്വരന്റെ സ്ഥാനമാണ് അലങ്കരിക്കുന്നത്. ശ്രേഷ്ഠരായ പിതാക്കന്മാരുടെയും ഗുരുക്കന്മാരുടെയും ഉപദേശവും, പഠിപ്പിക്കലും, ജീവിതവും പിൻതലമുറകൾക്ക് മാർഗ്ഗദീപവും വിശ്വാസത്തിന്റെ അടിസ്ഥാനവുമാണ്. അവരെ വിസ്മരിച്ചുള്ള ആത്മീയ യാത്ര ഓർത്തഡോക്സ് പാരമ്പര്യമനുസരിച്ച് ശരിയല്ല. തിമൊഥെയൊസിന് എല്ലാ സംസ്കാരങ്ങളും പൌലോസ് ശ്ലീഹാ എഴുതിയ രണ്ടാം ലേഖനത്തിൽ തീമൊഥെയൊസിനെ ഓർപ്പിക്കുന്നു: "നിന്റെ നിർവ്യാജ വിശ്വാസത്തിന്റെ ഓർമ്മ നിമിത്തം സ്തോത്രം ചെയ്യുന്നു. ആ വിശ്വാസം ആദ്യം നിന്റെ വലിയമ്മ ലോവീസിലും അമ്മ യുനീക്കയിലും ഉണ്ടായിരുന്നു; നിന്നിലും ഉണ്ടെന്നു ഞാൻ ഉറച്ചിരിക്കുന്നു. അതുകൊണ്ടു എന്റെ കൈവയ്പിനാൽ നിന്നിലുള്ള ദൈവത്തിന്റെ കൃപാവരം ജ്വലിപ്പിക്കണം എന്ന് നിന്നെ ഓർമ്മപ്പെടുത്തുന്നു (2 തിമൊ. 1:4-6). വിശ്വാസത്തിനും വിശ്വാസിക്കും ഒരു പിന്തുടർച്ചാ പാരമ്പര്യം ഉണ്ടെന്നാണ് ഇത് വെളിപ്പെടുത്തുന്നത്. വർത്തമാനകാലത്ത് നവീന വിശ്വാസികൾ ഇതിനു വ്യത്യസ്ഥരായി വിശ്വസിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്നു.

**ജനുവരി 2 ഞായർ - യൽദോയ്ക്കുശേഷം രണ്ടാം ഞായറാഴ്ച (വായന: ലൂക്കോ. 2:40-52)**

1. 40-ാം വാക്യം വളരെ ശ്രദ്ധേയമാണ്. 52-ാം വാക്യം ഇതോടു ചേർത്തു ധ്യാനിച്ചു പഠിക്കുന്നത് നല്ലതാണ്. ''പൈതൽ വളർന്നു ജ്ഞാനം നിറഞ്ഞു. ആത്മാവിൽ ബലപ്പെട്ടു; ദൈവകൃപയും അവന്മേൽ ഉണ്ടായിരുന്നു." ഒരു പൈതലിന്റെ വളർച്ചയെ സംബന്ധിച്ച് ആറ് ഘടകങ്ങൾ അതിപ്രധാനമാണ്.

(a) മാനസികവും ശാരീരികവുമായ വളർച്ച;
(b) അറിവിലും ജ്ഞാനത്തിലുമുള്ള വളർച്ച;
(c) ആത്മാവിൽ ബലപ്പെടേണ്ട ആവശ്യകത;
(d) ദൈവകൃപയിലുള്ള ആശ്രയം;
(e) ദൈവകൃപയാലും മനുഷ്യാശീർവാദത്താലും കൂടിയുള്ള വളർച്ച;
(f) ധാർമ്മികവും, സാംസ്കാരികവുമായ മൂല്യങ്ങളെ ഉൾക്കൊള്ളിച്ചുകൊണ്ടുള്ള ജീവിതചര്യയിലൂടെയുള്ള വളർച്ച.

യേശുക്രിസ്തുവിന്റെ ജീവിതത്തിൽ ഇതെല്ലാം അതിന്റെ പൂർണ്ണതയിൽ കാണാവുന്നതാണ്.

2. യഹൂദ പാരമ്പര്യത്തിൽ മൂന്നു പ്രധാനപ്പെട്ട പെരുന്നാളിൽ - പെസഹാ, പെന്തിക്കോസ്തി, കൂടാരപ്പെരുന്നാൾ- മുതിർന്ന എല്ലാ പുരുഷ പ്രജകളും സംബന്ധിക്കുക പതിവായിരുന്നു. അവരോടുകൂടെ സമീപവാസികളായ മറ്റു കുടുംബങ്ങളും കൂടുക എന്നത് സാധാരണയായിരുന്നു. അന്നത്തെ സാഹചര്യങ്ങളിൽ യറുശലേം ദേവാലയം ദൂരെയായതിനാൽ യാത്രാക്ലേശം കാരണം ആളുകൾ എല്ലാ പെരുന്നാളുകളിലും സംബന്ധിയ്ക്കാതെ ഏതെങ്കിലും ഒരു പെരുന്നാളിന് പോവുക പതിവായിരുന്നു. അതിന് പൊതുവേ പെസഹാപ്പെരുവന്നാളിനായിരുന്നു മുഖ്യപ്രാധാന്യം നൽകിയിരുന്നത്.

3. യഹൂദ മതാചാരാനുഷ്ഠാനങ്ങൾ അനുസരിച്ച് 12-ാം വയസ്സ് അതായത് കൗമാരപ്രായം കഴിഞ്ഞ് റ്റീൻഏജ് (teenage)ലേക്കു പ്രവേശി

ക്കുന്ന കാലത്തു തന്നെയായിരുന്നു, മതപരമായ സമൂഹത്തിലേക്കുള്ള പ്രവേശനം ഏർപ്പെടുത്തിയിരുന്നത്. 12 വയസ്സാകുമ്പോൾ യഹൂദപൈതങ്ങൾ 150 സങ്കീർത്തനങ്ങളും ഹൃദിസ്തമാക്കുന്ന രീതി നിലനിന്നിരുന്നു. യേശു ഈ പ്രായത്തിൽ മോശയുടെ നിയമപ്രമാണങ്ങളും, പ്രവചന പുസ്തകങ്ങളും സങ്കീർത്തനങ്ങളും പഠിക്കുക മാത്രമല്ല; അതിൽ അദ്ദേഹം അഗാധ പാണ്ഡിത്യവും നേടിയിരുന്നു.

4. ഇന്നത്തെപ്പോലെ കലാലയങ്ങൾ ഇല്ലാതിരുന്ന കാലത്തെ പ്രത്യേകതകളാണ് രാജസദസ്സുകളും മതകേന്ദ്രങ്ങളും മറ്റും സംവാദങ്ങൾ നടത്തുക എന്നത്. അന്യോന്യം അറിവുകളെ പങ്കുവെയ്ക്കാനുള്ള അവസരമായി ഇതിന് പ്രത്യേകം പ്രാധാന്യം ലഭിച്ചിരുന്നു. യെറുശലേമിൽ പെരുന്നാളുകൾക്കു വരുന്നവർക്കും കർമ്മാദികളിൽ സംബന്ധിച്ചുപോകുന്നവർക്കും അതിനുള്ള സൗകര്യങ്ങളും, അതുപോലെ സംവാദത്തിനു താല്പര്യമുള്ളവർക്ക് ആശയങ്ങൾ പങ്കുവയ്ക്കാനും മോശൈക വേദപ്രമാണങ്ങൾ കാലോചിതമായി വ്യാഖ്യാനിച്ച് വിലയിരുത്തുവാനുമുള്ള വളരെ ഉന്നതമായ പണ്ഡിത സമൂഹ സമ്മേളനവും ഉണ്ടായിരുന്നു. യേശുവിന്റെ സംവാദം അവരെ വിസ്മിതരാക്കി.

നാം ഈ വായന ഭാഗത്തു കാണുന്നത് യേശുവിന്റെ വളർത്തു പിതാവും മറിയമും കൂടെയുള്ളവരും പെരുന്നാൾ കർമ്മാദികൾ നടത്തി യാത്ര തിരിച്ചു. യേശു മതപണ്ഡിതന്മാരുമായി (റാബിമാർ) സംവാദത്തിൽ ഏർപ്പെട്ടു വേദത്തിലുള്ള തന്റെ പ്രാവീണ്യം വെളിപ്പെടുത്തി. മുതിർന്ന റാബിമാരുമായി ദിവസങ്ങളോളം താൻ സംവാദത്തിൽ കഴിഞ്ഞു എന്നു നാം വായിക്കുന്നു. അന്നത്തെ രീതി ചോദ്യങ്ങൾ ചോദിക്കുകയും ഉത്തരം പറയുകയുമായിരുന്നു. സമയങ്ങളും ദിവസങ്ങളും കടന്നു പോകുന്നത് ശ്രദ്ധിച്ചിരുന്നില്ല. ഇന്നത്തെപ്പോലെ എഴുതി തയ്യാറാക്കിയ പ്രബന്ധങ്ങളോ സമയക്ലിപ്തമായ പരിപാടിയോ അല്ലായിരുന്നു ഈ സംവാദങ്ങൾക്കുണ്ടായിരുന്നത്.

5. "എന്റെ പിതാവിന്റെ ഭവനം" എന്നതിന് യേശു പ്രത്യേക വ്യാഖ്യാനം നൽകുന്നു. താൻ ആരാണെന്ന് ഇതിലൂടെ വ്യക്തമാക്കുന്നു. നസ്രേത്തിലെ ഭവനമല്ല തന്റെ ഭവനം. അതുപോലെ മാതാപിതാക്കളും ഭൗമിക ഭവനവും തന്നെ സംബന്ധിച്ച് താല്ക്കാലികമായിട്ടുള്ളതു മാത്രമാണെന്ന വെളിപ്പെടുത്തലാണ് ഇവിടെ ദൃശ്യമാവുന്നത്. യേശു തന്നെ പറയുന്നുണ്ട്: തന്റെ മാതാവും പിതാവും സഹോദരീ സഹോദരങ്ങളും ദൈവ ഇഷ്ടം ചെയ്യുന്നവരാണെന്ന്. 50-ാം വാക്യത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത് യേശുവിന്റെ മറുപടി അവർ ഗ്രഹിച്ചില്ല എന്നാണ്. ഇങ്ങനെയുള്ള സമസ്യകൾ ധാരാളം നാം സുവിശേഷത്തിൽ കാണുന്നുണ്ട്. ഇന്നും സുവിശേഷം അറിയേണ്ട രീതിയിൽ അറിയാത്തവർ അനേക മടങ്ങാണല്ലോ! വ്യക്തി താല്പര്യങ്ങളുടെ വ്യവസ്ഥയിൽ സുവിശേഷം സുവിശേഷമല്ലാതായിത്തീരുന്നു.

6. ദൈവപുത്രനായിരിക്കെ അവൻ ലോകപരമായ തന്റെ മാതാപിതാക്കൾക്ക് കീഴ്പെട്ട് അനുസരണയുള്ളവനായി അവരോടൊപ്പം വസിച്ചു. ഇന്നത്തെ യുവതലമുറ യേശുവിന്റെ ഈ മാതൃകാപരമായ സമർപ്പണ ജീവിതം പഠിക്കേണ്ടതാണ്. മക്കളുടെ അനുസരണക്കേടുമൂലം ഇന്ന് എത്രയോ കുടുംബങ്ങൾ ശിഥിലമാകുന്നു; ദുഃഖിക്കുന്നു; സമൂഹത്തിൽ അപഹാസ്യരാകുന്നു. അനുസരണ ഇല്ലായ്മ സ്വാർത്ഥതയാണ്, പാപമാണ്; ദൈവികമല്ല. താൻ എന്നുള്ള ഭാവത്താലുണ്ടാകുന്ന ഗർവ്വ് ദുഃഖത്തിലേ അവസാനിക്കൂ. യേശുവിന്റെ അനുസരണത്തെപ്പറ്റി സുവിശേഷം രേഖപ്പെടുത്തിയിരിക്കുന്നത് "അവൻ മരണത്തോളും, ക്രൂശുമരണത്തോളം അനുസരണമുള്ളവനായിരുന്നു" എന്നാണ്.

7. 52-ാം വാക്യം വളരെ ശ്രദ്ധേയമാണ്. ഒരു ബാലന്റെ/ ബാലികയുടെ ശാരീരികവും, മാനസികവും, ആദ്ധ്യാത്മികവുമായ വളർച്ചയ്ക്കു ദൈവ സഹായവും മനുഷ്യസഹായവും സംസർഗ്ഗവും ഒരുപോലെയുണ്ടാകണം. ഉത്തമമായ മാനുഷിക സാഹചര്യം അതായത് മാതൃകാപരമായ സമൂഹം ഉത്തമരായ യുവതലമുറകളെ മനുഷ്യനന്മയ്ക്കും ദൈവരാജ്യമഹത്വത്തിനായും വളർത്തി എടുക്കാൻ സാധിക്കും. അഭിവന്ദ്യ പൌലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി പറയുമായിരുന്നു: അഭിവൃദ്ധി പ്രാപിച്ചുകൊണ്ടിരിക്കുന്ന രാജ്യത്തിലെ പൗരന്മാർക്ക് അഭിവൃദ്ധിപ്രാപിച്ച രാജ്യത്തിലെപ്പോലെയുള്ള അവസരങ്ങളും സാഹചര്യങ്ങളും ലഭിച്ചാൽ ലോകവും സമസ്ത സൃഷ്ടികളും എത്രമാത്രം ഉന്നതരാകാം എന്ന് Prospects for amplified opportunities provide personality development ഉത്തമമായ സാഹചര്യം ലഭിക്കാത്ത എത്രയോ ആളുകൾ അവരുടെ കഴിവുകൾ വിസ്മൃതിയിലാണ്ട് നഷ്ടപ്പെടുന്നു.

ഒരു കുട്ടിയുടെ വളർച്ചയും രൂപാന്തരവും എന്നത് കുടുംബത്തിന്റേയും മതത്തിന്റേയും ഉത്തരവാദിത്വമാണ്. അവരുടെ പങ്കും സ്വാധീനവും വിസ്മരിക്കുവാൻ സാധ്യമല്ല. ഗർഭത്തിൽ ഉരുവാകുമ്പോൾ മുതൽ ഒരു കുഞ്ഞിനെപ്പറ്റിയുള്ള കരുതലും, അതിന്റെ ആത്മീയവും ഭൗതീകവുമായ വളർച്ചയ്ക്കാവശ്യമായ ഉത്തമ സാഹചര്യവും ഒരുക്കേണ്ടത് എല്ലാ മാതാപിതാക്കളുടെയും കർത്തവ്യവും ഉത്തരവാദിത്വവുമാണ്.

**ജനുവരി 8 ഞായർ : ദനഹായ്ക്കുശേഷം ഒന്നാം ഞായർ (വായന: വി. മത്തായി 4:12-22)**



ജനുവരി 6–ാം തീയതി ദനഹാപ്പെരുന്നാളായി സഭ ആചരിക്കുന്നു. "ദനഹാ" എന്ന പദത്തിന്റെ അർത്ഥം 'ഉദയം' എന്നാണ്. പുതിയ ഒരു യുഗത്തിന്റെ ആവീർഭാവമാണ്, ഉദയമാണ് യേശുവിന്റെ മാമോദീസാ സംഭവത്തിലൂടെ സമസ്ത സൃഷ്ടിക്കും ലഭിക്കുന്നത്. യോഹന്നാൻ സ്നാപകന്റെ വെള്ളത്താൽ മാനസാന്തരത്തിന്റെ മാമോദീസാ നൽകിയപ്പോൾ പ്രത്യേകം ലോകത്തെ അറിയിച്ചു. ''തന്റെ പിന്നാലെ വരുന്നവൻ വെള്ളംകൊണ്ടും ആത്മാവുകൊണ്ടും സ്നാനം നൽകും" എന്ന്. യേശുവിന്റെ സ്നാനസമയത്ത് പരിശുദ്ധാത്മാവ് പ്രാവിന്റെ രൂപത്തിൽ യേശുവിൽ ആവസിച്ചു എന്ന് വചനം നമ്മെ പഠിപ്പിക്കുന്നു. സഭാ പിതാക്കന്മാർ ഈ സംഭവത്തെ ത്രിത്വസാന്നിദ്ധ്യമായി വ്യാഖ്യാനിക്കുന്നു. ദൈവം (സൃഷ്ടാവ്) ത്രിത്വഭാവമാണ്. ചരിത്രത്തിൽ വ്യക്തിഗതമായി ദൈവം ലോകത്തിന് വെളിപ്പെടുത്തിയിട്ടുണ്ടെങ്കിലും വി. ത്രിത്വം അവിഭാജ്യമായ മൂന്ന് ആളത്വങ്ങളാണ്. ഇത് ക്രിസ്തീയ വിശ്വാസത്തിന്റെ കാതലായ പഠിപ്പിക്കൽ കൂടിയാണ്.

പഴയനിയമത്തിൽ ഗോത്രപിതാവായ അബ്രഹാം മെമ്രയിൽ ആയിരിക്കുമ്പോൾ മൂന്നു ദിവ്യ പുരുഷന്മാർ അദ്ദേഹത്തെ സന്ദർശിക്കുകയും അബ്രഹാം പിതാവ് ഒരുക്കിയ സൽക്കാരത്തിൽ സംബന്ധിക്കുകയും, വാർദ്ധക്യത്തിലായ സാറ ഒരു കുഞ്ഞിന് വരും വർഷം ജന്മം നൽകും എന്ന വരം നൽകി. ഈ മൂവരേയും ത്രിത്വത്തിന്റെ പ്രതീകമായിട്ടാണ് പിതാക്കന്മാർ വ്യാഖ്യാനിക്കുന്നത്.

ദനഹായുടെ സമയത്ത് പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും ഒന്നിച്ചുള്ള സാഹചര്യം വെളിവാക്കുന്നു. "ഇവൻ എന്റെ പ്രിയപുത്രൻ ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു" എന്ന വാക്കുകൾ പിതാവാം ദൈവത്തിന്റെ സാന്നിദ്ധ്യമാണ് അറിയിക്കുന്നത്. പ്രാവ് തന്റെ തലയ്ക്കു മീതെ പറന്നു വന്നത് പരിശുദ്ധാത്മ ദൈവത്തിന്റെ പ്രതീകമാണ്.

ദനഹാപ്പെരുന്നാളിന്റെ വായനയിൽ (ലൂക്കോ. 3:7–22) സാമൂഹ്യ നീതിയെപ്പറ്റിയും അത് നടപ്പിലാക്കുന്നതിനെപ്പറ്റിയും പ്രതിപാദിക്കുന്നുണ്ട്. ഔദ്യോഗികമായ ജോലിയിൽ ആയിരിക്കുന്നവർ എപ്രകാരം അവരുടെ കർത്തവ്യങ്ങൾ നിറവേറ്റണം എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്.

**വെള്ളം വാഴ്വ് : –** ദനഹാപ്പെരുന്നാളിൽ ശ്രദ്ധേയമായ ശുശ്രൂഷ വെള്ളം വാഴ്വിന്റെ ശുശ്രൂഷയാണ്. യേശുവിന്റെ മാമോദീസായിൽ പരിശുദ്ധാത്മാവ് ഭൂമിയിലേക്ക് ഇറങ്ങി വസ്തുമയമായ പദാർത്ഥങ്ങളെ വിശുദ്ധീകരിക്കുന്ന ഒരു പ്രത്യേകതയായിട്ടാണ് പിതാക്കന്മാർ ഇതിനെ വ്യാഖ്യാനിക്കുന്നത്. ഇവിടെ വെള്ളത്തെ മാത്രമല്ല, പിന്നെയോ മണ്ണുകൊണ്ടു നിർമ്മിതമായ ശരീരത്തിൽ ആത്മാവ് ഇറങ്ങി വസിച്ചതുമൂലം മണ്ണിനെയും ശുദ്ധീകരിക്കുന്നു. ദ്രവത്വമുള്ള സൃഷ്ടിയെ രൂപാന്തരപ്പെടുത്തി അദ്രവത്വമുള്ളതാക്കിത്തീർക്കാനണല്ലോ യേശുക്രിസ്തു മനുഷ്യശരീരം സ്വീകരിച്ചത്. യേശുവിന്റെ മനുഷ്യാവതാരവും, സ്നാനവും, പരസ്യ പ്രവർത്തനങ്ങളും, കഷ്ടാനുഭവവും കബറടക്കവും, ഉയിർപ്പും, സ്വർഗ്ഗാരോഹണവും എല്ലാം സൃഷ്ടിയുടെ രൂപാന്തരത്തെ ലക്ഷ്യമാക്കിയുള്ളതാണ്. യേശുവിന്റെ മനുഷ്യാവതാരവും രക്ഷണ്യപ്രവർത്തനങ്ങളും സർവ്വത്തേയും പുതുതാക്കി രൂപാന്തരപ്പെടുത്തുകയും പുതിയ ഭൂമിയുടേയും പുതിയ ആകാശത്തിന്റെയും അനുഭവത്തിലേക്ക് നയിക്കുകയും ചെയ്യുന്നു.

ഓർത്തഡോക്സ് ആരാധനാ പാരമ്പര്യത്തിലും ആത്മീകതയിലും പ്രകൃതിയെ മനുഷ്യനിൽനിന്നും അന്യമായി വേർപെടുത്തി ചിന്തിക്കാൻ സാധ്യമല്ല. മനുഷ്യനിൽ പ്രകൃതി അതിന്റെ സംക്ഷിപ്ത രൂപത്തിൽ ഉൾക്കൊണ്ടിരിക്കുന്നു. പ്രകൃതിയിൽ കാണുന്നതുപോലെ ഭൂമി (മണ്ണ്), ജലം, കാറ്റ്, വായു (ശ്വാസം), അഗ്നി, വെളിച്ചം (ഊർജ്ജം), ആകാശം (സൗന്ദര്യം) മനുഷ്യബുദ്ധിക്ക് പരിമിതി നിശ്ചയിക്കാൻ കഴിയാത്ത അനന്തത (മനസ്സ്, ബുദ്ധി) എന്നിവ മനസ്സിന്റെ വ്യാപ്തിയ്ക്കും അനന്തമായ ബുദ്ധിചിന്തകൾക്കും അതീതമാണല്ലോ. ഇതിന്റെ എല്ലാം ഒരു സംഗ്രഹമാണ് മനുഷ്യൻ. മനുഷ്യരക്ഷയിലൂടെ സമസ്ത സൃഷ്ടികളും – ഭൂമിയും അതിലെ ജലവും സസ്യാദികളും ,വൃക്ഷലതകളും, പക്ഷിമൃഗാദികളും, വായുവും, അഗ്നിയും, ആകാശവും എല്ലാം രൂപാന്തരപ്പെടുന്ന പരമപ്രധാനമായ ഒരു പ്രക്രിയയാണ് മനുഷ്യാവതാരം ചെയ്ത യേശുവിലൂടെയുള്ള രക്ഷണ്യപ്രവർത്തനം. ഈ തത്വം മനസ്സിലാക്കുന്നവർക്ക് പരിസ്ഥിതി പ്രശ്നം പരിഹരിക്കാൻ പ്രയാസമില്ല. ദൈവം മനുഷ്യനെ സൃഷ്ടിച്ചത് "തോട്ടം കാപ്പാനും കായ്കനികളെ സംരക്ഷിക്കുവാനുമായിട്ടാണ്'' (To till and keep). പക്ഷെ ഇന്ന് സംരക്ഷകരായവർ മൊത്തത്തെയും വിഴുങ്ങുന്നവരായതിനാലാണ് പരിസ്ഥിതി ആധുനികതയുടെ ഒരു പ്രശ്നമായി, ചോദ്യമായി തലയുയർത്തിയിരിക്കുന്നത്.

ആദ്യപുസ്തകത്തിന്റെ ആരംഭത്തിൽ നാം വായിക്കുന്നു ദൈവത്തിന്റെ ആത്മാവ് വെള്ളത്തിന്മേൽ പരിവർത്തിച്ച് ജീവന്റെ തുടിപ്പിനെ പ്രപഞ്ചത്തിനു നൽകി വിവിധ ജീവജാലങ്ങളാൽ പ്രകൃതിയെ പരിപോഷിപ്പിച്ചു മനോഹരമാക്കി. ദനഹായുടെ അനുഭവത്തിലും ഒരു പുതിയ സൃഷ്ടിയെയാണ് ലക്ഷ്യമാക്കുന്നത്. ആദിയിൽ എന്നപോലെ ദൈവത്തിന്റെ ആത്മാവ് പ്രാവിന്റെ രൂപത്തിൽ യോർദ്ദാൻ നദിയിലേക്ക് ഇറങ്ങി മാമോദീസാ സ്വീകരിക്കുന്ന യേശുവിൽ ആവസിക്കുന്നു. ഇത് യേശുവിലൂടെ പുതിയ യുഗത്തിന്റെയും സൃഷ്ടിയുടേയും അനുഭവത്തെ കുറിക്കുകയാകുന്നു.

ഓർത്തഡോക്സ് ആരാധനയും ആത്മീയതയും പ്രകൃതിയുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. വേദപുസ്തക പഠിപ്പിക്കലും പ്രതീ

കാത്മകതയും ഇതിന് ഉത്തമ മാതൃകയാണ്. പ്രപഞ്ച സാന്നിദ്ധ്യവും അതിലൂടെ ഉളവാകുന്ന വസ്തുക്കളുടെ ഉപയോഗവും ഇല്ലാതെ ആരാധന ഒരിക്കലും പൂർണ്ണമാവുന്നില്ല. ആരാധനയിൽ സൃഷ്ടിയെ മുഴുവനും വാഴ്ത്തുന്നു; ഫലമൂലാദികളെ അനുഗ്രഹിക്കുന്നു. സൃഷ്ടിയെ മുഴുവനായും ദൈവസന്നിധിയിൽ സമർപ്പിച്ചുകൊണ്ട് സ്തോത്രാരാധന അർപ്പിക്കുന്നു.

ദനഹാപ്പെരുന്നാളിൽ വെള്ളം വാഴ്‌വിലൂടെ സമസ്ത ജലസ്രോതസ്സുകളേയും വാഴ്ത്തി അനുഗ്രഹിക്കുന്നു. ജീവന്റെ നിലനിൽപ്പിനായി ദൈവം പ്രകൃതിയ്ക്കു നൽകിയതായ ഈ ജലസ്രോതസ്സുകളെ വിശുദ്ധിയോടെ പരിരക്ഷിക്കേണ്ട ദൗത്യം എല്ലാവരുടെയും കടമയും ലക്ഷ്യവും ഉത്തരവാദിത്തവുമായിരിക്കണം. മനുഷ്യന് പ്രകൃതിയോട് ഒരു ആരാധനാ മനോഭാവം ഉണ്ടാകണം; അതിനെ ഒരു വസ്തുവായിട്ട് മാത്രം കണ്ടാൽ അതിന്റെ മഹത്വം എത്രയും പെട്ടെന്ന് മങ്ങിപ്പോകും. അത് മനുഷ്യന്റെ നിലനിൽപ്പിനും, ജീവന്റെ അനന്തമായ വളർച്ചാ സാധ്യതകൾക്കും തടസ്സമാകും. ശുദ്ധീകരിക്കുന്ന പരിശുദ്ധാത്മാവിന്റെ സൃഷ്ടി മുഴുവനും നിറഞ്ഞ് സൃഷ്ടി ആകമാനം സംപുഷ്ടമാകാൻ നമുക്ക് പ്രാർത്ഥിക്കാം. ആരാധനയിലൂടെയും ആത്മീയതയിലൂടെയും നേടിയെടുക്കേണ്ടതും ഇതു തന്നെയാണ്.

1. യേശുക്രിസ്തുവിന്റെ പ്രേഷിത പ്രവർത്തനത്തിന്റെ ആരംഭമാണ് ഇവിടെ കുറിച്ചിരിക്കുന്നത്. പഴയനിയമത്തിൽ പിതാക്കന്മാർ, പ്രവാചകന്മാർ, പുരോഹിതന്മാർ, ദാർശനികർ തുടങ്ങിയ കണ്ണികളിലൂടെ പകർന്ന ദൈവദർശനത്തിന്റെയും രക്ഷണ്യപ്രവർത്തനത്തിന്റേയും ഒരു പൂർത്തീകരണമാണ് യേശുക്രിസ്തുവിലൂടെ ഇവിടെ നിറവേറ്റപ്പെടുന്നത്. പല വിഘടിത സമൂഹത്തിനും പഴയത് ജീർണ്ണിച്ചതും അപ്രസക്തവുമാണെങ്കിൽ തമ്പുരാൻ പഴയതിന്റെ പൂർത്തീകരണവും പിൻതുടർച്ചയുമായിട്ടാണ് അവിടുത്തെ പ്രവർത്തനത്തെ ലോകസമക്ഷം സാക്ഷീകരിക്കുന്നത്.
2. യോഹന്നാൻ മംദാനയുടെ കാരാഗ്രഹപ്രവേശനത്തെ ചൂണ്ടിക്കാണിക്കുന്നു.
3. യേശു ഗലീലയിൽ നിന്നും കഫർന്നഹൂമിലേക്കു പോകുന്നു. കഫർന്നഹും യേശുവിന്റെ കാലത്ത് പ്രശസ്തിയാർന്ന ഒരു പട്ടണമാണ്. പത്രോസ് ശ്ലീഹായുടെ വീട് അവിടെയായിരുന്നു. യേശുവിന്റെ പ്രേഷിത പ്രവർത്തനങ്ങളുടെ ഒരു പ്രധാന കേന്ദ്രമായി ഈ പട്ടണം ആയിത്തീരുന്നു. 5-ാം നൂറ്റാണ്ടിലെ ഒരു ബസിലിക്കയും നാലാം നൂറ്റാണ്ടിലെ ഒരു സുന്നഗോഗും ഇവിടെ പിൽക്കാലത്ത് ഉയർന്നു വന്നിട്ടുണ്ട്. ഇന്ന് അതിന്റെ അവശിഷ്ടങ്ങൾ മാത്രമേ കാണാനാവൂ. പത്രോസിന്റെ ഭവനം തീർത്ഥാടകർക്ക് കാണാനായി നിലനിർത്തിയിരിക്കുന്നു. അതിനുമീതെ ഇന്ന് ഒരു പുരാവസ്തു പ്രദർശനശാലയും അതിനോട് ചേർന്ന് ഒരു ദേവാലയവും ദയറായും സ്ഥിതി ചെയ്യുന്നു. അതിനടുത്തായി ഒരു ഒലിവുചക്ക് കല്ലുകൊണ്ടുള്ളതും സ്ഥാപിച്ചിട്ടുണ്ട്.
4. ഇരുട്ടിലും മരണനിഴലിലും ഇരുന്നവർക്ക് വലിയൊരു വെളിച്ചവും പ്രകാശവും ഉദിച്ചു എന്ന യെശയ്യാ പ്രവചനത്തിന്റെ പൂർത്തീകരണം യേശുവിലൂടെ വെളിവാക്കപ്പെടുന്നു.
5. സ്വർഗ്ഗരാജ്യാഗമനത്തേപ്പറ്റിയും മാനസാന്തരപ്പെടുന്നതിന്റെ ആവശ്യകതയേപ്പറ്റിയുമായിരുന്നു യേശുവിന്റെ ഉപദേശത്തിന്റെ മുഖ്യസന്ദേശം. യോഹന്നാൻ മംദാനയുടെ പ്രസംഗത്തിലും ഈ ഉപദേശത്തിന്റെ തരംഗങ്ങളാണ് അടങ്ങിയിരിക്കുന്നത് (3:2).
6. ദൈവരാജ്യത്തിന്റെ അടിസ്ഥാന തൂണുകളായി, ഭടന്മാരായി, കാവൽക്കാരായി, ഉപദേഷ്ടാക്കളായി സാക്ഷികളായിത്തീരാൻ ശിഷ്യസമൂഹത്തെ യേശു തമ്പുരാൻ വിളിച്ച് ചേർക്കുന്നു. "എന്റെ പിന്നാലെ വരിക" എന്ന ആഹ്വാനത്തോടെ അവരെ തന്റെ ശിഷ്യന്മാരാക്കുന്നു. ഇതേ സമാധാന രീതി മറ്റു മതങ്ങളിലും ആചാര്യന്മാരിലും കാണാൻ കഴിഞ്ഞിട്ടുണ്ട്. ഇന്നത്തെപ്പോലെ ആർഭാടകരമായ ചടങ്ങുകളോ, കർമ്മങ്ങളോ, ആഘോഷങ്ങളോ, വേഷഭൂഷാദികളോ, ചമയങ്ങളോ ഒന്നും നല്കിയല്ല ശിഷ്യന്മാരെ ആകർഷിച്ചത്. നിസ്വാർത്ഥമായ വിളിയും ആഹ്വാനവുമാണ് അവരെ ആകർഷിച്ചതെന്ന് സുവിശേഷം സാക്ഷിക്കുന്നു.
7. മത്സ്യത്തെ പിടിച്ചുകൊണ്ടിരുന്നവരെ മനുഷ്യരെ പിടിക്കുന്നവരാക്കി രൂപാന്തരപ്പെടുത്തുകയാണ് അവിടുന്ന് ചെയ്തത്. അദ്ധ്വാനിക്കുന്നവരെയാണ് യേശുവിന് വേണ്ടത്. സുവിശേഷത്തിന്റെ ലക്ഷ്യം സൃഷ്ടിയെ രൂപാന്തരപ്പെടുത്തി ദൈവികമാക്കുകയാണ്.
8. വിളിക്കപ്പെട്ടവരും, വിളികേട്ടവരും ഉടൻ തന്നെ അവർക്കുള്ളതെല്ലാം - പടകിനേയും, ലോകത്തിലുള്ള എല്ലാറ്റിനെയും-വിട്ടിട്ട് തമ്പുരാനെ അനുഗമിച്ചു. സ്വയം ത്യാഗത്തിലൂടെയുള്ള സമർപ്പണത്തിന്റെയും ആവശ്യകതയാണ് ഇത് വെളിപ്പെടുത്തുന്നത്.

**ദനഹായ്ക്കുശേഷം 2-ാം ഞായറാഴ്ച (വേദവായന: വി. യോഹ. 1:43-51).**

1. ശിഷ്യസമൂഹത്തിലേക്ക് (the school of discipleship) ചേരാൻ യേശു തമ്പുരാൻ തന്നെ കേൾക്കുന്നവരോട് വീണ്ടും ആഹ്വാനം ചെയ്യുന്നു. മുമ്പ് ശിഷ്യപ്പെട്ടവർ തങ്ങളുടെ സതീർത്ഥ്യരെ ആയതിലേക്ക് പ്രോത്സാഹിപ്പി



ക്കുന്നതായി കാണാം.

2. യേശുവിന് ശിഷ്യപ്പെട്ട ശിഷ്യന്റെ സാക്ഷ്യം ശ്രദ്ധേയവും വിലപ്പെട്ടതുമാണ്. "ന്യായപ്രമാണത്തിൽ മോശയും പ്രവാചകന്മാരും എഴുതിയിരിക്കുന്നവനെ കണ്ടെത്തിയിരിക്കുന്നു. അവൻ യോസേഫിന്റെ പുത്രനായ യേശു എന്ന നസ്രേത്തുകാരൻ തന്നേ"എന്ന് സംശയമില്ലാതെ സാക്ഷിക്കുന്നു.
3. ഫിലിപ്പോസിന്റെ സാക്ഷ്യം കേട്ട നഥാനയേൽ പ്രതികരിക്കുന്നു: "നസ്രേത്തിൽ നിന്നും വല്ല നന്മയും വരുമോ?'' സ്നേഹിതൻ, ''വന്നു കാൺക" എന്നു പറഞ്ഞു. പരീശന്മാരും അനുയായികളും മിശിഹായോ, പ്രവാചകന്മാരോ ഗലീലയിൽ നിന്നും ഉയർന്നുവരും എന്ന് പഠിപ്പിച്ചിരുന്നില്ല. യോഹന്നാൻ മംദാനയുടെയും യേശുവിന്റെയും മാനസാന്തര സുവിശേഷവും മാമോദീസായും യഹൂദ പ്രമാണികൾ അംഗീകരിക്കാതിരുന്നതിന്റെ മുഖ്യകാരണമായി ഇതിനെ കാണാം. നന്മയെ വിലയിരുത്താൻ ഇന്നും "ജ്ഞാനികൾ" എന്നഭിമാനിക്കുന്നവർക്കും പറ്റുന്ന പരാധീനത നഥാനയേലിന്റെ വലിപ്പവും മാഹാത്മ്യവും ഫിലിപ്പോസിന്റെ മറുപടിയെ ശിരസ്സാ അനുസരിച്ചു എന്നുള്ളതാണ്. ഇവിടെ നഥാനയേലിന്റെ എളിമ ഒരു വലിയ പാഠമാണ് യേശുവിന്റെ അനുയായികളെ പഠിപ്പിക്കുന്നത്.
4. യേശുവിന്റെ പ്രതികരണത്തിലും വെളിപ്പെടുത്തലിലും നഥാനയേലിന്റെ സംശയം പാടേ മാറി ദിവ്യപ്രകാശത്തെ അവനു ലഭിച്ചു. അവന്റെ അന്വേഷണത്തിന്റെ സഫലതയിൽ സന്തോഷിച്ചു എന്നു കാണാം.
5. യേശു നഥാനയേലിന്റെ പ്രത്യേകതകളെ എടുത്തുകാട്ടി പ്രശംസിക്കുന്നതായി കാണാം. ഇത് അവനെ യേശുവിലേക്ക് കൂടുതൽ ആകർഷിച്ചു. തുടർന്ന് യേശുവിനെ അനുധാവനം ചെയ്ത നഥനയേലിന്റെ ശിഷ്യത്വമാണ് നാം സുവിശേഷത്തിൽ കാണുന്നത്. മറ്റുള്ളവരുടെ നന്മയെ അംഗീകരിക്കുന്നത് ആത്മീയതയുടെ ശ്രേഷ്ഠതയാണ്.
6. ശീമോൻ പത്രോസിനെപ്പോലെ നഥാനയേലും പ്രതിവചിക്കുന്നു."റബ്ബീ, നീ ദൈവപുത്രൻ, നീ ഇസ്രായേലിന്റെ രാജാവ്" എന്ന്. യേശുനാമം സമൂഹത്തിൽ പുകഴ്ത്തിപ്പെടുന്നു.
7. നഥാനയേലിന്റെ വിശ്വാസത്തെ മനസ്സിലാക്കിയ യേശു അവനെ ഉയർന്ന തലത്തിലേക്ക് പ്രോത്സാഹിപ്പികകുകയാണ്."നീ ഇതിലും വലിയ ദർശനങ്ങൾ'', ഗോത്രപിതാവായ യാക്കോബിനെപ്പോലെ,"സ്വർഗ്ഗം തുറന്നിരിക്കുന്നതും മനുഷ്യപുത്രന്റെ അടുക്കൽ ദൈവദൂതന്മാർ കയറുകയും ഇറങ്ങുകയും ചെയ്യുന്നതു കാണാം". യേശുവിലൂടെ അത് ആരംഭിച്ചിരിക്കുന്നു. യേശുവിൽ വിശ്വസിക്കുന്നവർക്ക് ഇതിന് സാധിക്കും എന്ന് അവിടുന്ന് വെളിപ്പെടുത്തുകയാണ്. യേശുവിലൂടെ ആർജ്ജിച്ച ദൈവീക ദർശനം എല്ലാ വിശ്വാസികളെയും സ്വർഗ്ഗത്തിലേക്കുകരേറ്റുന്ന ഗോവേണിയാണ്.

**ദനഹയ്ക്കു ശേഷം മൂന്നാം ഞായറാഴ്ച**
**വേദവായന യോഹ: 3 : 1–12**

1. ഇവിടെ രഹസ്യത്തിൽ ശിഷ്യനാകുവാൻ ആഗ്രഹിച്ച യഹൂദ ഭരണസമതി അംഗവും പരീശപ്രമാണിയുമായ നിക്കോദിമോസ് യേശുവിനെ രാത്രിയിൽ സന്ദർശിക്കുന്നതായി വായിക്കുന്നു. നിക്കോദിമോസ് രാത്രിയിൽ യേശുവിനെ സന്ദർശിച്ചത് ഒന്നുകിൽ യഹൂദന്മാരോടുള്ള ഭയം നിമിത്തമായിരിക്കാം,അല്ലെങ്കിൽ ദീർഘസമയ സംഭാഷണത്തിനായിരിക്കാം.
2. നിക്കോദിമോസ് യേശുവിനെ സംബോധന ചെയ്യുന്നത് "റബ്ബീ", "ഉപദേഷ്ടാവ്" എന്നാണ്. ഇത് യഹൂദപരീശ പാരമ്പര്യത്തിൽ ഉപയോഗിക്കുന്ന പദങ്ങളാണ്. യേശുവിന്റെ പ്രവർത്തനങ്ങളെയും അവിടുത്തെ പ്രത്യേകതകളേയും അത്ഭുതസിദ്ധിയേയും നിക്കോദിമോസ് അംഗീകരിക്കുന്നു.
3. യേശുതന്റെ ഉപദേശത്തിന്റെ കാതലായ മർമ്മത്തെ നിക്കോദിമോസിനെ പഠിപ്പിക്കുന്നു. "ദൈവരാജ്യത്തിന്റെ മഹത്വത്തിലേക്ക് പ്രവേശിക്കണമെങ്കിൽ വീണ്ടും ജനിക്കണം". അത് ഒരു സമസ്യ ആയിട്ട് നിക്കോദിമോസിനെ ചിന്തിപ്പിച്ചു എങ്കിലും "വെള്ളത്താലും ആത്മാവാലും വീണ്ടും ജനനം നടക്കുമെന്ന് യേശു ഉപദേശിക്കുന്നു. ശരീരാത്മ ദേഹികളെ വിശുദ്ധീകരിക്കുന്നതു മൂലം പരിശുദ്ധാത്മാവിന്റെ ദാനത്തെ പ്രാപിക്കാൻ സാധ്യമാകും എന്ന് യേശു പഠിപ്പിക്കുന്നു. Matter an soul, both are equally important for divine purification excellence
4. ആത്മാവിനാൽ ജനിക്കുന്നവർ കാറ്റിനു സമാനമാകും എന്ന് പഠിപ്പിക്കുന്നു. പെന്തക്കോസ്തി ദിവസം കൊടിയ കാറ്റ് നാലുഭാഗത്തുനിന്നും ശിഷ്യന്മാരിരുന്ന സ്ഥലത്തെ കുലുക്കി അഗ്നിനാവുപോലെ ആത്മാവ് അവരിൽ വന്നു വസിച്ചത് അപ്പോസ്തോല പ്രവർത്തികളിൽ വായിക്കുന്നു.(2: 1–4). കതക് അടച്ചിരിക്കെ ഉയിർത്തെഴുന്നേറ്റ ക്രിസ്തു ശിഷ്യന്മാരുടെ ഇടയിൽചെന്ന് 'നിങ്ങൾക്ക് സമാധാനം' എന്ന് പറഞ്ഞു.
5. ദൈവരാജ്യത്തിന്റെ മാഹാത്മ്യവും, പ്രാധാന്യതയും, പ്രത്യേകതകളും അധികാരസീമ അലങ്കരിക്കുന്നവർക്ക് അജ്ഞാതമാണെങ്കിൽ സാധാരണക്കാർക്ക് എത്രമാത്രം അത് ഹൃദ്യമാകും എന്ന് യേശു സന്ദേഹിക്കുന്നു. അധികാരവും ഇച്ഛയും ഒന്നാണ് എന്ന് അഭിവന്ദ്യ പൗലൊസ് മാർ ഗ്രീഗോറിയോസ് തിരുമേനി പഠിപ്പിക്കുന്നു. വിശ്വാസവും ഇച്ഛയും അധികാരവും ദൈവഹിതം പോലെ

പരിണമിക്കുമ്പോൾ യാഥാർത്ഥ അധികാരം അവിടെ വെളിപ്പെടും. ഇന്ന് അധികാരം മറ്റുള്ളവരെ ഭരിക്കുന്നതിനാണ്. അപരന്റെ മേൽ അധീശത്വം കാണിക്കാനാണ്. എന്നാൽ യേശുകൊടുക്കുന്ന വ്യാഖ്യാനം"ദൈവത്തിൽ ആശ്രയിച്ചു നന്മ ചെയ്യുന്നതാണ് യഥാർത്ഥ അധികാരം "Here one's will and action take place together" തമ്പുരാൻ കല്പിച്ചു ഞാൻ ലോകത്തിൽ വന്നത് സ്വന്ത ഇഷ്ടം ചെയ്യാനല്ല, പിന്നയോ പിതാവാം ദൈവത്തിന്റെ ഇഷ്ടം നിവർത്തിക്കാനാണ്. To do the will of God is real and authentic authority. Through each and every act in jesus revealed God the Father to the world. Belivers should also do the same, so that the Kingdom of God prevail in and arond us.

**ദനഹയ്ക്കു ശേഷം നാലാം ഞായറാഴ്ച**
**വേദവായന വി. മാർക്കോ. 6: 1–6**

1. ''സ്വന്ത നാട്ടിൽ ഒരു പ്രവാചകനും കീർത്തിയുള്ളവനായി തീരുന്നില്ല'' എന്ന് യേശു പരാമർശിക്കുന്നു. യേശുവിനെ കേട്ടവരും, അവന്റെ അത്ഭുത പ്രവർത്തനങ്ങൾ കണ്ടവരും വിസ്മയിച്ചു എങ്കിലും ആരും അവനിൽ വിശ്വസിച്ചില്ല എന്ന് സാക്ഷിക്കുന്നു.
2. അവർ അന്യോന്യം പലചോദ്യങ്ങളും യേശുവിനെപ്പറ്റി ചോദിച്ചുവെങ്കിലും അനുകൂലമായ ഒരു ഉത്തരവും കണ്ടെത്താതെ അവർ അവങ്കൽ ഇടറിപ്പോയി(vv. 2-4) എന്നു കാണുന്നു.
3. യേശുവിനെപ്പറ്റി നിഷേധാത്മകവും, പരിഹാസ്യവും, അപ്രസക്തവുമായ വിലയിരുത്തലാണ് കാണുന്നത്. (a) തച്ചന്റെ മകൻ (b) അവന്റെ മാതാപിതാക്കളേയും സഹോദരങ്ങളേയും അറിയുന്നവർ യേശുവിന് കൊടുക്കേണ്ട സ്ഥാനം സമൂഹത്തിൽ നൽകാതിരിക്കുവാൻ കാരണമാവുന്നു. അവർ സാമൂഹികമായി താഴ്ന്നനിലയിലായിരുന്നിരിക്കാം, (c) സമൂഹത്തിലെ ഒരു സാധാരണക്കാരൻ എന്ന വിലയിരുത്തൽ യേശുവിന്റെ പഠിപ്പിക്കലിനേയും അതിശയ പ്രവർത്തനങ്ങളേയും മഹിമ ഇല്ലാതാക്കുന്നതായികാണാം (d) അവന്റെ സഹോദരീസഹോദരങ്ങളും അതൃപ്തികാട്ടുന്നു. പഴയ നിയമ ആദ്യ പുസ്തകത്തിലെ ജോസഫിന്റെ അനുഭവം സഹോദരങ്ങളുടെ അതൃപ്തിയ്ക്ക് കാരണ ഭൂതനാവുകയും മിസ്രയീമ്യ കച്ചവടക്കാർക്ക് വില്ക്കപ്പെടുകയും ചെയ്തതായി വി. ഗ്രന്ഥം നമ്മെ പഠിപ്പിക്കുന്നു. മറ്റുള്ളവരുടെ നന്മയെ അംഗീകരിക്കാൻ ഇന്നും പ്രമാണികൾ വൈമനസ്യം കാട്ടുന്നു.
4. അവരുടെ അവിശ്വാസം കാരണം യേശുവിന് അവരുടെ ഇടയിൽ– സ്വന്തനാട്ടിൽ– ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. ദൈവം നന്മ പ്രവർത്തിക്കണം എങ്കിൽ വിശ്വസിക്കുന്നവർക്ക് അവനിൽ വിശ്വാസം ഉണ്ടായിരിക്കണം. വിശ്വസിക്കുന്നവർക്കാണ് ദൈവത്തിന്റെ മഹത്വം കാണ്മാൻ കഴിയുക.
5. തൽഫലമായി സ്വന്തം ഗ്രാമം വിട്ട് യേശു ചുറ്റുമുള്ള ഊരുകളിൽ ഉപദേശിച്ചുകൊണ്ടിരുന്നു.
6. യേശുവിന്റെ ഈ അനുഭവത്തിന് വർത്തമാനകാലത്തിനും അതിന്റേതായ സാക്ഷ്യങ്ങൾ ഉണ്ട്. അന്യനാടുകളിൽ വ്യക്തിമുദ്രപതിപ്പിക്കുന്നവർ സ്വന്തനാട്ടിൽ പലപ്പോഴും തഴയപ്പെടുന്നു, അവഗണിക്കപ്പെടുന്നു.

**തൊഴിലാളി ദിനം:** ഗാന്ധിജിയുടെ അഭിപ്രായത്തിൽ ഏത് തൊഴിലും മഹത്വമേറിയതാണ്. Work is Worship കർമ്മം ആരാധനയാണ്. അതുകൊണ്ടാണ് ത്യാഗമില്ലാത്ത ആരാധന പാപമാകുന്നുത്; നിരർത്ഥകമാവുന്നത്. വിയർപ്പിന്റെ മഹത്വം വി. ഗ്രന്ഥത്തിൽ നാം വായിക്കുന്നുണ്ട്. വിയർപ്പിന്റെ വിലയായിട്ടാണ് ഭക്ഷണം കഴിക്കേണ്ടത്. അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരും എന്റെ അടുക്കൽ വരുവീൻ എന്ന് തമ്പുരാൻ അരുളിയത് അദ്ധ്വാനത്തിന്റേയും വിയർപ്പിന്റേയും ധന്യത എടുത്തുകാണിക്കാൻ കൂടിയാണ്. അദ്ധ്വാനിക്കുന്നവർക്ക് അവിടുന്ന് ആശ്രയവും അത്താണിയുമാണ്.

അദ്ധ്വാനികളെ സ്നേഹിക്കുന്ന തമ്പുരാൻ സാന്ത്വനത്തിനായി അവരെ മാടി വിളിക്കുന്നു. ഭൂമിയെ സമൃദ്ധമാക്കാൻ അദ്ധ്വാനം ആവശ്യമാണ്. ഒരു പുതിയ ആകാശവും ഭൂമിയും സൃഷ്ടിക്കുവാൻ അദ്ധ്വാനത്തിലൂടെ ദൈവകൃപ പ്രാപിച്ചവർക്കേ സാധിക്കൂ. താലന്തുകളുടെ ഉപമയിൽ തങ്ങൾക്കു ലഭിച്ച താലന്തുകളെ വർദ്ധിപ്പിച്ചവരെ തമ്പുരാൻ ശ്ലാഘിക്കുന്നു. അത്തരക്കാരെ മാനിക്കുവാനാണ് തൊഴിലാളി ദിനമായി സഭ ഞായറാഴ്ചയെ ആചരിക്കുന്നത്. തൊഴിലാളികളുടെ സ്ഥാനം ഇന്ന് സമൂഹത്തിൽ ഉയർന്നിട്ടുണ്ട്. തൊഴിലാളികളെ നിസാരന്മാരും അടിമകളുമായിട്ട് കണ്ട പഴയ കാലഘട്ടം പോയി മറഞ്ഞു. യേശുവിന്റെ തിരുവിളിയുടെ പൊരുൾ ഇന്ന് കൂടുതൽ പ്രബലപ്പെട്ടു വരികയാണ്. നവലോകത്തിന്റെ നിർമ്മാണത്തിൽ തൊഴിലാളികളുടെ കടമയും കർത്തവ്യവും വളരെയാണ്. ഇന്ന് നമ്മുടെ സമൂഹത്തിൽ അവരുടെ ഈ ദൗത്യം സഫലമായി ത്തീരുന്നുണ്ടോ എന്ന് സംശയിക്കുന്നു. നാം ഓരോരുത്തരും ദൈവരാജ്യത്തിന്റെ പ്രവർത്തകരാണ്. ഉത്തമ വേലക്കാരെയാണ് തമ്പുരാൻ ആവശ്യപ്പെടുന്നത്. പരിശുദ്ധന്മാരുടെ ഓർമ്മപ്പെരുന്നാളിൽ നാം വായിച്ചു കേൾക്കുന്ന വേദവായന ഭാഗവും ഇതുതന്നെയാണ് സൂചിപ്പിക്കുന്നത്. ■





# ലഹരി
## ആസക്തിയുടെ മനശ്ശാസ്ത്രം

**ഫാ. പി. കെ. കോശി**

മനുഷ്യ സംസ്കാരത്തോളം പഴക്കമുണ്ട് ലഹരി ആസക്തിയ്ക്ക്. 1956-ൽ ലോകാരോഗ്യ സംഘടന ലഹരിയെ മാനസിക രോഗമായും മാരക രോഗമായും പ്രഖ്യാപിച്ചു. 1987-ൽ ഭാരത സർക്കാരും അപ്രകാരം പ്രഖ്യാപിച്ചു. ആഗോളവൽക്കരണത്തിന്റെയും ഉദാരവൽക്കരണത്തിന്റെയും ഭാഗമായി കേരളീയരുടെ ജീവിത ശൈലിയിലുണ്ടായമാറ്റം മൂലം ലഹരിവസ്തുക്കൾ സുലഭമായി. ലഹരി വസ്തുക്കൾ മുഖാന്തിരം ഉണ്ടാകുന്ന വിപത്തിനെ മനസ്സിലാക്കി പ്രതിവിധി ചെയ്തില്ലെങ്കിൽ ഭീതിതമായ ഒരു സമൂഹമായി നാം മാറും. ഈ സഹചാര്യം മുമ്പിൽ കണ്ടാണ് മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ പ. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ തിരുമേനി 489/2010-ാം നമ്പർ കല്പനയിലൂടെ 2010 ഒക്ടോബർ, നവംബർ, ഡിസംബർ മാസങ്ങൾ 'ലഹരി വിരുദ്ധ ത്രൈമാസമായി' ആചരിയ്ക്കുവാൻ പ്രഖ്യാപിച്ചതും ക്രിസ്തുമസ് പുതുവത്സരങ്ങൾ ലഹരി ഉപയോഗം ഉണ്ടാകരുതെന്ന് നിഷ്കർഷിച്ചതും.

"വിശപ്പിനു വിഭവങ്ങൾ വെറുപ്പോളമാശിച്ചാലും കൊതിയേറും വിശിഷ്ട ഭോജ്യങ്ങൾ കാൺകിൽ" എന്ന കുമാരനാശാന്റെ വാക്കുകൾ, ആസക്തി ശമിപ്പിയ്ക്കാൻ വേണ്ടി ഏതു സാഹസകൃത്യത്തിനും നാം തയ്യാറാകും എന്ന സൂചന നല്കുന്നു. അഗ്നിയുടെ പ്രകാശത്തിൽ ഭ്രമിച്ച് ആഞ്ഞടുക്കുന്ന ഈയാംപാറ്റകളെപോലെ ലഹരി ആസക്തർ ആത്മനാശത്തിലെത്തുന്നു എന്ന് അറിയുന്നില്ല.

ലൗകികസുഖങ്ങളിലുള്ള ആസക്തി മനുഷ്യന് ജന്മസിദ്ധമാണ്. അത് ആവോളം ആസ്വദിയ്ക്കുക എന്നതാണ് ജീവിതത്തിന്റെ പരമലക്ഷ്യം എന്ന് കരുതുന്നവർ അധികമാണ്. ഭൗതിക സുഖങ്ങളുടെ മുഖ്യമായ സവിശേഷത അത് എത്ര അനുഭവിച്ചാലും മനുഷ്യർക്ക് മതിയാവുകയില്ല എന്നതാണ്. മഹാഭാരതത്തിൽ വ്യാസൻ പറയുന്നു....

"നജാതു കാമഃ കാമാനാം
ഉപഭോഗേനശാമ്യതി
ഹവിഷാ കൃഷ്ണവർത്മേവ
ഭൂയ ഏവാദിവർദ്ധതേ" -ഉപഭോഗം കൊണ്ട് .കാമം ഒരിക്കലും ശമിയ്ക്കുന്നില്ല. ഇന്ധനം ലഭിയ്ക്കും തോറും അഗ്നി ആളിക്കത്തുന്നതു പോലെ അത് വീണ്ടും വർദ്ധിച്ചുകൊണ്ടിരിയ്ക്കും എന്നർത്ഥം.

ചക്രവർത്തിയായ 'യയാതിയ്ക്ക്' ശുക്രമഹർഷിയുടെ ശാപത്താൽ അകാല വാർദ്ധക്യം അനുഭവിയ്ക്കേണ്ടി വന്നു. ഭോഗാസക്തനായ ചക്രവർത്തി അവശനായി കൊട്ടാരത്തിന്റെ മൂലയ്ക്ക് ഒതുങ്ങുന്ന അവസ്ഥ സങ്കൽപിച്ചു നോക്കി. മരണത്തേക്കാൾ ഭീതിയാണ് ഇത് എന്ന് ചിന്തിച്ച് ശുക്രമഹർഷിയുടെ കാലിൽ വീണപേക്ഷിയ്ക്കുന്നു. മഹർഷി ശാപമോക്ഷം നൽകുന്നു. പക്ഷേ വ്യവസ്ഥ ഇപ്രകാരം രക്തബന്ധമുള്ള ആരെങ്കിലും രാജാവിന്റെ വാർദ്ധക്യം ഏറ്റു വാങ്ങി പകരം സ്വന്തം യൗവ്വനം നൽകണം. തന്റെ മക്കളോട് രാജാവ് ആവശ്യപ്പെട്ടപ്പോൾ മൂത്തവർ അത് നിരസിച്ചു. ഇളയവനായ പുരു അത് സ്വീകരിച്ച് പിതാവിന് യൗവ്വനം നൽകി. പിതാവായ യയാതി ഭോഗാസക്തിയിൽ വീണ്ടും മുഴുകി. ശാപമോക്ഷത്തിന്റെ കാലാവധി സമാപിച്ച് യൗവ്വനം മകനു തിരിച്ചു നല്കി വാർദ്ധക്യം ഏറ്റു വാങ്ങുന്ന സമയം മകനോടു പറയുന്നു "മകനേ വിഷയ സുഖങ്ങൾ എത്ര അനുഭവിച്ചാലും അതിലുള്ള ആസക്തി തീരുകയില്ല. ഇന്ധനം അഗ്നിയെ വളർത്തുന്നതു പോലെ ഉപഭോഗത്താൽ അതു പരിപുഷ്ടമാവുകയേ ഉള്ളു". ഭാരത ചക്രവർത്തിയായ യയാതിയുടെ വാക്കിലൂടെ ആർഷ കവി ലോകത്തിനു നല്കുന്ന മഹത്തായ സന്ദേശമാണിത്. അനിയന്ത്രിതമായ സുഖാസക്തി അനർത്ഥ പരമ്പരകൾക്കു കാരണമാകുന്നു. കാമത്തിൽ നിന്നു ക്രോധവും, ക്രോധത്തിൽ നിന്ന് സ്മൃതിഭ്രംഗവും അതിൽ നിന്ന് ബുദ്ധിനാശവും ഒടുവിൽ സർവ്വനാശവും ഉണ്ടാകുമെന്ന് ഭഗവത്ഗീത അനുശാസിയ്ക്കുന്നു.

മദ്യത്തിനായി ബിവറേജസ് ഔട്ട്ലെറ്റുക

ളുടെ മുമ്പിൽ നീണ്ട ക്യൂ നില്കുന്ന ചെറുപ്പക്കാരുടെ സംഖ്യ കൂടി വരുന്നു. പണ്ട് രാത്രി കാലങ്ങളിൽ ഒളിച്ചും പാത്തും തലയിൽ മുണ്ടിട്ടു മൂടിയും മദ്യഷാപ്പുകളിൽ കയറുന്ന മനുഷ്യരുടെ സ്ഥാനത്താണ് പകൽക്കാലത്തും നീണ്ട ക്യൂവിൽ നിന്ന് ഒരു മടിയും സങ്കോചവുമില്ലാതെ വാങ്ങികൂട്ടി ഉപയോഗിക്കുന്നവരുടെ എണ്ണം വർദ്ധിച്ചിരിയ്ക്കുന്നു. ബിവറേജസ് കോർപ്പറേഷന്റെ മുമ്പിലെ ക്യൂവിൽ ശ്രദ്ധിച്ചാൽ ഏറിയ ഭയഭക്തിയോടും, ചിട്ടയോടും, ക്ഷമാശീലത്തോടും, ഐക്യബോധത്തോടും, ശുഷ്കാന്തിയോടും, അനുസരണശീലത്തോടും വലിപ്പ ചെറുപ്പ വ്യത്യാസമില്ലാതെ ആരുടെയും നിയന്ത്രണമില്ലാതെ നില്കുമ്പോൾ മനുഷ്യരിലെ സമത്വം എത്രമാത്രം പ്രകടം എന്ന് ചിന്തിച്ചു പോകും. പണ്ട് ആരാധനാലയങ്ങളിൽ മാത്രം കണ്ടിരുന്ന ഈ പ്രവണത ഇന്ന് മദ്യശാലകളിലേക്ക് മാറിയിരിയ്ക്കുമ്പോൾ ലഹരി ആസക്തി എത്രമാത്രം വളർന്നു എന്ന് ചിന്തിയ്ക്കുക. 1990–കളിലെ കണക്കുകളിൽ 17 കാരായിരുന്നു മദ്യപാനത്തിന്റെ തുടക്കക്കാർ എങ്കിൽ ഇന്ന് 12 വയസ്സുകാരിലും അതിനു താഴെയും എത്തിയിരിയ്ക്കുന്നു. യുവത്വത്തിൽ നിന്നും കൗമാരത്തിലേയ്ക്ക് മാറിയിരിയ്ക്കുന്ന ഈ ദുരവസ്ഥയെ പിടിച്ചു നിർത്തുക അത്യാവശ്യം.

**ബൈബിളിൽ മദ്യത്തെക്കുറിച്ച്.**

വീഞ്ഞിന്റെ നല്ല ഉപയോഗത്തെപ്പറ്റിയും അതിനെക്കാൾ അതിന്റെ ദുരുപയോഗത്തെ കുറിച്ചും അതു മൂലം ഉണ്ടാകുന്ന അനർത്ഥത്തെക്കുറിത്തും വേദപുസ്തകം ധാരാളം പരാമർശിക്കുന്നു. പാലസ്തീനിലെ കാർഷിക ഉൽപന്നത്തിൽ പ്രധാനമാണ് വീഞ്ഞ്. അതുകൊണ്ട് അത് ആരാധനയിൽ നിവേദ്യമായും വിരുന്നുകളിൽ സൽക്കാരത്തിനായും ഉപയോഗിച്ചിരുന്നു. ധാന്യവും വീണ്ടും വർദ്ധിയ്ക്കുന്നത് ദൈവാനുഗ്രഹമായും കണ്ടിരുന്നു (പുറപ്പാട് : 29:40, ഉല്പത്തി :27:28, സങ്കീർ:4:7, യോഗ:2:1 മുതൽ) ആനന്ദത്തിന്റെയും അനുഗ്രഹത്തിന്റെയും പ്രതീകമായി വീഞ്ഞിനെ കണ്ടിരുന്നു. മാത്രമല്ല ഔഷധമായും കരുതുകയും ചെയ്തിരുന്നു (ലൂക്കോ:10:34, 1തീമോ:5:23)

വീഞ്ഞിന്റെ ദുരുപയോഗത്തെപ്പറ്റി അധികമായും ആവർത്തിച്ചും ബൈബിളിൽ പറയുന്നു. മദ്യപാനം വരുത്തിവയ്ക്കുന്ന അനർത്ഥങ്ങളെക്കുറിച്ച് പ്രസ്താവനകളിൽ കൂടിയും, വ്യക്തികളുടെ ദുരിതങ്ങളിൽകൂടിയും കാട്ടിത്തരുന്നു. പ്രവാചകസന്ദേശങ്ങളിൽ സാമൂഹ്യവിപത്തായും പ്രജ്ഞയും ബുദ്ധിയും കെടുത്തിക്കളയുമെന്നും വളരെ ശക്തമായ ഭാഷയിൽ ആഹ്വാനം ചെയ്യുന്നു. ലൈംഗികഅരാജകത്വത്തിലേയ്ക്കും ധാർമ്മിക അധഃപതനത്തിലേയ്ക്കും കൊലപാതകത്തിലേയ്ക്കും നയിയ്ക്കുന്നതാണ് മദ്യാസക്തി എന്ന് പ്രവാചകർ സധൈര്യം ഉദ്ഘോഷിയ്ക്കുന്നു (യെശയ്യാ:28:7,56:12, 5:11,12, Amos :2:8,12, ഹോശയാ 4:11, 1രാജാ:16:9, ദാനി:5:1, Esth: 1:7) രാജാവിന്റെ പൊങ്ങച്ചത്തിന് കാരണമായും, സ്വന്തം ഭാര്യയുടെ നഗ്നതപോലും മറ്റുള്ളവരുടെ മുൻപിൽ പ്രദർശിപ്പിയ്ക്കാനുള്ള വെമ്പലിലേയ്ക്കും മദ്യം എത്തിയ്ക്കുന്നു.

മദ്യാസക്തിമുഖാന്തരം എത്ര ധനവാൻ ആയാലും ദരിദ്രനായി മാറും എന്നും, മദ്യം കലഹത്തിനും ശണ്ഠയ്ക്കും കാരണം ആകുന്നു എന്നും പഠിപ്പിയ്ക്കുന്നു. ദുർമാർഗ്ഗത്തിലേയ്ക്കും, ദുർവൃത്തിയിലേയ്ക്കും എത്തിക്കുകയും ഭേദമാക്കപ്പെടാത്ത രോഗത്തിലേയ്ക്കും നയിയ്ക്കുകയും ചെയ്യുന്നു. ആകയാൽ മദ്യാസക്തി ഉപയോഗിയ്ക്കുക മാത്രമല്ല അപ്രകാരമുള്ളവരോട് സമ്പർക്കം പാടില്ല എന്നും ഓർമ്മിപ്പിക്കുന്നു. (സദൃശ്യ:23:20–21, ലൂക്കോ:21:34, 1 കോരി:5:11,6:10, ഗലാന്ത്യ: 5:21, എഫേ:5:8,19).

മദ്യാസക്തിയെ വേദപുസ്തകം ശക്തിയായി വിലക്കുകയും വിട്ടു നില്ക്കാൻ ആജ്ഞാപിക്കുകയും ചെയ്യുന്നു, ധാർമ്മികാധപതനത്തിനും, ജീവിത തകർച്ചയ്ക്കും ദാരിദ്ര്യത്തിനും കാരണമാകുന്നു. ശാരീരികമായും മാനസികവും, ആത്മീയവുമായ കഴിവുകൾ ദുർവിനിയോഗിയ്ക്കാൻ കാരണമാകുന്നു. വ്യക്തിബന്ധങ്ങളും, കുടുംബബന്ധങ്ങളും തകരുവാനും, മാറാരോഗങ്ങൾക്കും, മാനസികരോഗങ്ങൾക്കും ഇരയാകുന്നു എന്ന് ശക്തമായി ഓർമ്മിയ്ക്കുക.

**ലഹരിഉൽപന്നങ്ങൾ**

മനുഷ്യനെ മായാവലയത്തിലാക്കുന്ന മാസ്മരികശക്തികളായിരിക്കുന്ന മദ്യവും മയക്കുമരുന്നുകളും ലഹരിപദാർത്ഥങ്ങളായും ഇന്ന് സുലഭമാണ്. മനുഷ്യ സമൂഹത്തിന്റെ നാശത്തിന് കെണിയൊരുക്കുവാൻ മടിയില്ലാത്ത മാന്ത്രികനായിരിയ്ക്കുന്നു ലഹരി വസ്തുക്കൾ. മദ്യം കഴിഞ്ഞാൽ കഞ്ചാവാണ്. Cannatis Saliva എന്ന കഞ്ചാവ് ചെടിയിൽ Tetra Hydro Cannatinol (T. H. C) എന്ന രാസവസ്തു സുലഭം. ആൺ ചെടിയിലേക്കാൾ കൂടുതൽ പെൺചെടികൾ ഉൽപാദിപ്പിയ്ക്കുന്നു. ഭാംഗ്, പരസ്സസ്, കിഫ്, ഹാഷിഷ് ഇവ കഞ്ചാവിന്റെ മറ്റു പേരുകളാണ്. ചെറുപ്പക്കാരുടെ ഇടയിൽ ഇതിന് മറ്റനേകം നാമങ്ങളുണ്ട്.(ചില്ല, സബി. സ്വാമി, ഗ്രാസ്, ശിങ്കാർ മേരിജയിൻ, Locoweed, Love Weed, Reefer, Indian Hay കറുപ്പിൽ നിന്നും നിർമ്മിക്കുന്ന മോർഫീൻ, ഹെറോയിൻ തുടങ്ങിയവ വീര്യമേറിയ ലഹരിവസ്തുക്കളാണ് Amphitamin Casules,



Mandox, Librium, Valiyam, Gardinol, Nembuttan. തുടങ്ങിയവയും ലഹരിയുടെ രൂപാന്തര വിഭാഗങ്ങളാണ്. LSD (Lysurgic Acid Dyeethaylamidc) എന്നറിയുന്ന ഇത് ചോക്ളെറ്റ്, ചിപ്സ് എന്നിവയിലും പൊതുവെ ഉപയോഗിക്കുന്നു. ധാരാളമായി ലഭ്യമാകുന്ന ഉൽപന്നങ്ങൾ മൂക്കിൽ കൂടി വലിച്ചും, വിഴുങ്ങിയും, കുത്തിവെച്ചും ഉപയോഗിക്കുന്നു.

**പായ്ക്കറ്റിലെ കൊലയാളി**

ലഹരി വസ്തുക്കളിൽ പ്രധാനമായ മറ്റൊന്നാണ് പാൻമസാല. ഇതിന് വിവിധ വകഭേദങ്ങളുണ്ട്. പുകയിലയും അടയ്ക്കായും അടിസ്ഥാനമാക്കിയുള്ള ഇതിൽ മറ്റുപല ലഹരിവസ്തുക്കൾ കൂടി ചേർക്കുന്നു. പാൻമസാലയുടെ കേരളത്തിലേയ്ക്കുള്ള പ്രവേശനം 1995 നോടുകൂടിയാണ്. വടക്കേ ഇൻഡ്യയിൽ നിന്നും കേരളത്തിൽ വേരുറപ്പിച്ച പാൻമസാല ഇന്ന് കുട്ടികളും യുവജനങ്ങളുമാണ് കൂടുതലായി ഉപയോഗിയ്ക്കുന്നത്. മറ്റു ലഹരി വസ്തുക്കൾ അപകടകരമെന്ന് ഏതു കൊച്ചുകുട്ടികൾക്കും അറിയാം. എന്നാൽ ഇത് അപകടകാരിയാണെന്ന് പലർക്കും അറിയില്ല. പണ്ട് വെറ്റിലയും അടയ്ക്കായും മറ്റും ഉപയോഗിച്ച് മുറുക്കിയിരുന്ന പലരും ഇന്ന് ഇതിലേയ്ക്ക് പെട്ടെന്ന് മാറിയിരിക്കുന്നു. വടക്കേ ഇൻഡ്യൻ മദ്യലോബികൾ ഈ വ്യവസായത്തിൽ കോടികൾ മുടക്കിയിരിയ്ക്കുന്നു. 100 ലധികം കമ്പനികൾ ഈ രംഗത്തുണ്ട്. Super Hit, Sawata, Palab, kjal, Kamala, Pasank, Thara, Kulsi, Lechu, Vimal, Panparas, Madhukhani, Jogara, Manichandh, തുടങ്ങി അനേകം ലേബലിൽ ഇന്ന് പാൻമസാല സുലഭമാണ്. ഏക്സൗബീസ്, ദോസൗബീസ്, തീൻസൗബീസ്, ചാർസൗബീസ് തുടങ്ങിയ നമ്പറുകളിലറിയപ്പെടുന്നവ വളരെ അപകടകാരികളാണ്. ഇത് വടക്കേ ഇൻഡ്യയിലാണ് എങ്കിൽ കേരളത്തിൽ 120,220,320,420 എന്നീ പേരുകളിൽ ലഭ്യമാണ്. ഇത്തരം പാൻ മസാലകൾ ഉപയോഗിയ്ക്കുന്നവർക്ക് മാനസികരോഗം വരുവാനുള്ള സാധ്യത ഏറ്റവും കൂടുതലാണ്. പലതരം പാൻമസാലകളുടെ മിശ്രിതമായ ഇവയിൽ ലഹരി വസ്തുക്കളുടെ അനുപാതം വലരെ കൂടുതലാണ്. എവിടെയും സുലഭമായിരിയ്ക്കുന്ന ഇവകൾ കൂടാതെ 'നൈട്രാവെറ്റ്' പോലുള്ള അപകടകാരികളായ ഗുളികകളും ലഭ്യമാണ്. സ്കൂൾ കുട്ടികളെ ലക്ഷ്യമാക്കിയുള്ള താരതമ്യേന ലഹരി കുറഞ്ഞ തരം പാൻമസാലകളും ലഭ്യമാണ്. തുളസി, പാസ്സ്പസ്സ്, നിജാപാക്, റോജാ എന്നവ കുട്ടികളുടെ ശ്രദ്ധപിടിച്ചു പറ്റത്തക്കവണ്ണം മനേഹര വർണ്ണങ്ങളിൽ നിർമ്മിയ്ക്കുന്നു. നീല പായ്ക്കറ്റ് തുടക്കക്കാർക്കും, മഞ്ഞ പായ്ക്കറ്റ് ലഹരി കൂടുതലായി വേണ്ടവർക്കും, മറ്റ് പല നിറങ്ങൾ കൂടുതലനുസരിച്ചും ലഭിയ്ക്കുന്നു. കച്ചവടം കൂടുന്നതിനും ലാഭം കൂടുന്നതിനും അനുസൃതമായി വൻകിട പരസ്യങ്ങളിലൂടെ വിപണി കീഴടക്കുന്ന രീതിയിൽ എത്തിയിരിയ്ക്കുന്നു. കേരളത്തിൽ ലഭ്യമായതിൽ 'ശംഭു' ആയിരുന്നു ശക്തൻ. 3 മാസം തുടർച്ചയായി പാൻമസാല ഉപയോഗിയ്ക്കുന്ന ഒരാൾ അതിനടിമയാകും. പിന്നീട് ഉപയോഗിയ്ക്കാതെ വന്നാൽ അസ്വസ്ഥതകൾ കണിയ്ക്കുന്നു. അതായത് ഉപയോഗിയ്ക്കാതെ നില നില്ക്കാൻ കഴിയാത്ത അവസ്ഥയിൽ (Withdrowal Syndrom) എത്തിച്ചേരുന്നു.

**വിവിധതരം മയക്കുമരുന്നുകൾ**

മയക്കുമരുന്നുകൾ പലവിധത്തിൽ ഉപയോഗിച്ചുവരുന്നു. മൂക്കിൽകൂടി വലിച്ചെടുക്കുന്നവ, പുകയായി വലിച്ചെടുക്കുന്നവ, ഗുളിക രൂപത്തിൽ അകത്തേയ്ക്കു വിഴുങ്ങുന്നവ, കുത്തിവച്ച് ഉപയോഗിയ്ക്കുന്നവ. മയക്കുമരുന്നുകളെ പ്രധാനമായി 5 ഇനമായി തരംതിരിയ്ക്കാം

1. നിദ്രൗഷധങ്ങൾ (Narcotics)-കറുപ്പ്, മോർഫിൻ, കോഡിൻ, മെതസോൺ, പെതഡിൻ, ബ്രൗൺഷുഗർ, ഹെറോയിൻ.
2. ഉത്തേജനങ്ങൾ (Stimulants)- കൊകെയിൻ, ആംഫിറ്റമിൽസ്
3. ശമനങ്ങൾ (Depressants) - മദ്യം, പുകയില, മാൻഡ്രാക്സ്, വാലിയം, ലിബ്രിയം, സ്റ്റിമെറ്റിൽ, ബാർബിച്ച് റേറ്റ്സ്, ലാർഗാക്റ്റിൽ, മെന്റാക്റ്റിൽ തുടങ്ങിയവ
4. ശമനവിരോധികൾ (Anti-Depressants)- ഇമിപ്രവിൽ, ടൊഫ്രാനിൽ, മാവോനാർഡിൽ, മാർസിലിസ് ഹൈഡ്രനീൽ, നോൺമാവോ, സർമോണ്ടിൽ ect.
5. വിഭ്രമജനകങ്ങൾ (Hallucinogene)- ചരസ്, ഹാഷ്, ഗഞ്ചാവ്, ഹാഷിഷ്, രാരിജഹനാ, മെസ്കലിൻ, LSD, PCP, പ്സിലോസൈൻ തുടങ്ങിയവ.

**ലഹരി ഉപയോഗം എന്തിന്**

ഒരു രസത്തിനായി ഉപയോഗിച്ചു തുടങ്ങുന്നു. ചിലർ വായിൽ നിന്നും ദുർഗന്ധം അകറ്റാനായിട്ടും, പ്രശ്നങ്ങൾ മറയ്ക്കുന്നതിനും, മറക്കുന്നതിനും, ഉത്തരവാദിത്വത്തിൽ നിന്നും മാറ്റപ്പെടുന്നതിനും. മസ്തിഷ്ക കോശങ്ങളെ മരവിപ്പിച്ച് ഒരു തരം സുഖാനുഭൂതി ജനിപ്പിയ്ക്കുന്നു. മദ്യത്തിന്റെ ഗന്ധം മാറ്റിയെടുക്കാൻ എന്ന ചിന്തയിൽ, കൗതുകം എന്ന ചിന്തയിൽ കുട്ടികളിൽ ഈ ശീലം ഉണ്ടാകുന്നു. ആകുലതയിൽ വീഴുന്ന വ്യക്തി താല്ക്കാലിക ശാന്തിയ്ക്കായി തുടങ്ങി പൂർണ്ണമായ അടിമത്വത്തിലേയ്ക്ക് ആകുമ്പോൾ വിശപ്പില്ലായ്മയും, ഉറക്കകുറവും, ശാരീരിക മാനസിക അസ്വസ്ഥതകൾക്കു കാരണമാകുന്നു. ചൂയിംഗം ഉപയോഗിയ്ക്കുന്ന കുട്ടികൾ അതിനു തുടർച്ചയായി പാൻമസാലകൾ ഉപയോഗിയ്ക്കുന്നു. ലഹരി ചേർന്ന വിവിധതരം മധുരപലഹാരങ്ങൾ സുലഭമായതിനാൽ ആവിധത്തിലും അടിമകളാകുന്നു.

തുടരും...



# കൃപനിറഞ്ഞ മറിയമേ...

വി. എം. ജോയി ബുധനൂർ

കൃപനിറഞ്ഞ മറിയമേ നിനക്കു സമാധാനം.......... മരണസമയത്തും ഞങ്ങൾക്കുവേണ്ടി അപേക്ഷിച്ചു കൊള്ളണമേ.

കഷ്ടാനുഭവ ആഴ്ച ഒഴികെയുള്ള ദിവസങ്ങളിൽ കൗമായോടു ചേർത്തു പ്രാർത്ഥിക്കുന്ന മൂന്നാമത്തെ പ്രാർത്ഥനയാണിത്. ഓർത്തഡോക്സ് സഭയിൽ പരിശുദ്ധ മാതാവിനാണ് മദ്ധ്യസ്ഥതയിൽ ഒന്നാമത്തെ സ്ഥാനം. അതുകൊണ്ടു തന്നെ കൗമായിൽ പരിശുദ്ധ മാതാവിനോടുള്ള മദ്ധ്യസ്ഥതയും ചേർത്തിരിക്കുന്നു. കത്തോലിക്കസഭ മാതാവിന് അമിതമായ സ്ഥാനം നൽകുമ്പോൾ പ്രൊട്ടസ്റ്റന്റ്/പെന്തക്കോസ്തു വിഭാഗങ്ങൾ പലരീതിയിലും മാതാവിനെ അപമാനിക്കുന്നു. എന്നാൽ ഓർത്തഡോക്സ് സഭ മാതാവിനു കൊടുക്കേണ്ടതായ യഥാർത്ഥ സ്ഥാനം നൽകി ബഹുമാനിക്കുന്നു, ആദരിക്കുന്നു. കത്തോലിക്കസഭ പിൻതുടരുന്ന മാതാവിന്റെ അമലോത്ഭവ സിദ്ധാന്തം ഓർത്തഡോക്സ് സഭകൾ മാനിക്കുന്നില്ല. കാരണം പാപമില്ലാത്ത ഒരു വ്യക്തി എങ്കിലും ഈ ലോകത്തിൽ ഉണ്ടായിരുന്നു എങ്കിൽ ദൈവത്തിന്റെ ഏകജാതൻ പൂർണ്ണമനുഷ്യനായി അവതരിക്കേണ്ട ആവശ്യം ഇല്ലായിരുന്നു.



## വിശ്വാസപഠനം

ലോകത്തിൽ ആദാമിന്റെ സന്തതി പരമ്പര എല്ലാം തന്നെ ആദാമ്യ പാപത്തിനടിമയാണ് അതാണ് മാതാവ് വി.ലൂക്കോസ് 1:47 ൽ പറയുന്നത് ''എന്റെ ആത്മാവ് എന്റെ രക്ഷിതാവായ ദൈവത്തിൽ ഉല്ലസിക്കുന്നു എന്ന്. പരിശുദ്ധ അമ്മയും ആദാമ്യ പാപത്തിനടിമയാണ്. യേശുക്രിസ്തു മനുഷ്യനായി വന്നത് സകല ലോകത്തിന്റെയും പാപ പരിഹാരത്തിനായിട്ടാണ്. അതിൽ മാതാവും ഉൾപ്പെടും. പെന്തക്കോസ്തുകാർ മാതാവിനെ ഒഴിഞ്ഞ വട്ടിയെന്നും മറ്റുപല ഭൂഷണ നാമത്താൽ അപമാനിക്കുന്നുണ്ട്. അവർക്കുള്ള ശിക്ഷ ദൈവം നടപ്പാക്കട്ടെ, വീണ്ടും 1 തിമോത്തിയോസ് 2:5–6 എടുത്ത് “ദൈവം ഒരുവനല്ലോ ദൈവത്തിനും മനുഷ്യർക്കും മദ്ധ്യസ്ഥൻ ഒരുവൻ എല്ലാവർക്കും വേണ്ടി മറുവിലയായി തന്നത്താൻ കൊടുത്ത മനുഷ്യനായ ക്രിസ്തുയേശു തന്നെ” ഈ ഭാഗം എടുത്തുകൊണ്ട് ഓർത്തഡോക്സ് സഭയുടെ മദ്ധ്യസ്ഥതയെ പഴിച്ചും ദുഷിച്ചും ഭവനം തോറും കയറി ഇറങ്ങി മദ്ധ്യസ്ഥത നടത്തുകയും ചെയ്യുന്ന കപട വേഷധാരികളാണിവർ. ഇതു മനസിലാകണം എങ്കിൽ ഒന്നാമതായി സഭ എന്താണെന്നു മനസ്സിലാക്കണം, രണ്ടാമതായി വാങ്ങിപ്പോയവരുടെ അവസ്ഥ എന്താണെന്നു മനസ്സിലാക്കണം, മൂന്നാമതായി വി. വേദപുസ്തകം ഇതിനേപ്പറ്റി എന്താണ് പറയുന്ന് എന്നു മനസിലാക്കണം. യേശുവിന്റെ മദ്ധ്യസ്ഥത, താൻ പിതാവിന് തന്നെത്തന്നെ ബലി അർപ്പിച്ചുകൊണ്ടുള്ള മദ്ധ്യസ്ഥതയാണ്. നമ്മുടെ മദ്ധ്യസ്ഥതയും ഏക മദ്ധ്യസ്ഥനായ യേശുവിന്റെ മദ്ധ്യസ്ഥതയിൽ കൂടിയാണ് പിതാവിന്റെ സന്നിധിയിലേക്ക് കരേറുന്നത്.

വീണ്ടും വി. വേദപുസ്തകത്തിലെ ചില മുറിവാക്യങ്ങൾ മാത്രം എടുത്തു ഉരുവിട്ടുകൊണ്ട് മാതാവിനെ അപമാനിക്കുന്നതായി കാണാം. വി. യോഹ. 2:4; യോഹ. 19:26 ഇവിടെ മാതാവിനെ സ്ത്രീയെ എന്നു വിളിക്കുന്നു. മാതാവിനെ സ്ത്രീ എന്നു വിളിച്ചതിനാൽ യേശു മാതാവിനെ അപമാനിച്ചു എന്ന് ഇവർ പഠിപ്പിക്കുന്നു. എന്നാൽ വി. വേദപുസ്തകം പഠിക്കുമ്പോൾ ഇത് യേശു തന്റെ മാതാവിനെ അപമാനിക്കുകയല്ല പിന്നയോ ഇത് ഒരു പഴയനിയമ പ്രവചന പൂർത്തീകരണം



ക്രിസ്തുമസ് പുതുവത്സര ആശംസകൾ

ആണെന്നു മനസ്സിലാക്കാം. ഉല്പത്തി പുസ്തകം 3:15 ൽ ഇപ്രകാരമാണ് ആ പ്രവചനം "ഞാൻ നിനക്കും സ്ത്രീക്കും നിന്റെ സന്തതിക്കും അവളുടെ സന്തതിക്കും തമ്മിൽ ശത്രുത്വം ഉണ്ടാക്കും. അവൻ നിന്റെ തല തകർക്കും. നീ അവന്റെ കുതികാൽ തകർക്കും" ഈ പ്രവചനത്തിൽ പറയുന്ന സ്ത്രീ പ. മാതാവ് ആണെന്നു കാണിക്കുന്നതിനാലാണ് ഇവിടെ സ്ത്രീയേ എന്നു വിളിക്കുന്നത് അല്ലാതെ അപമാനിക്കുന്നതിനല്ല. ഈ പ്രവചനം സ്ത്രീയേയും സ്ത്രീയുടെ സന്തതിയേയും പറ്റിയാണ്. ലോകചരിത്രത്തിൽ സ്ത്രീയുടെ സന്തതി എന്നു വിളിക്കപ്പെട്ടവൻ യേശു അല്ലാതെ മറ്റാരുമില്ല. ആദത്തിനെയും ഹവ്വയേയും ദൈവം സൃഷ്ടിച്ചു അതിനുശേഷം ലോകത്തിൽ ജനിച്ചിട്ടുള്ള എല്ലാവരും ഒരു പുരുഷനും സ്ത്രീയും തമ്മിൽ ചേരുമ്പോൾ ആണ് ഉളവാകുന്നത്. എന്നാൽ പുരുഷബന്ധം കൂടാതെ സ്ത്രീയിൽ ജനിച്ചത് യേശു മാത്രമാണ്. അതിനാൽ ലോകചരിത്രത്തിൽ സ്ത്രീയുടെ സന്തതി എന്ന നാമധേയത്തിന് അർഹനായത് യേശു മാത്രമാണ്. ആ സ്ത്രീ തന്റെ മാതാവാണെന്നു കാണിക്കുന്നതിനാണ് സ്ത്രീയേ എന്നു വിളിക്കുന്നത്. മറിച്ച് അപമാനിക്കുകയല്ല വീണ്ടും സ്ത്രീയേ എനിക്കും നിനക്കും തമ്മിൽ എന്ത് എന്നു പറഞ്ഞ് യേശു മാതാവുമായുള്ള ബന്ധത്തെ മറുത്തു എന്നു പഠിപ്പിക്കുന്നു. തമ്മിൽ എന്നൊരു പദം അവിടെ ഇല്ല. ഇത് മനഃപൂർവ്വം തെറ്റിദ്ധാരണ ഉണ്ടാക്കുന്നതിനായി പരിഭാഷയിൽ ചേർത്തതാണ്. Authorised King James version ൽ ഇപ്രകാരമാണ് "Jesus said unto her woman what have I do to with thee, mine hour is not yet come." New Century version ൽ ഇപ്രകാരമാണ് "Jesus answered Dear woman why come to me, my time has not yet come." തന്നെയുമല്ലഇതു സാമാന്യബുദ്ധിക്ക് മനസിലാക്കാവുന്നതാണ് ഒരു മാതാവ് തന്റെ മകനോട് അവർ വിരുന്നു വന്ന ഒരു ഭവനത്തിൽ എന്തെങ്കിലും കുറവുണ്ട്, ആ കുറവു നികത്തുന്നതിന് തന്റെ മകനു സാധിക്കും എന്നറിഞ്ഞുകൊണ്ട് തന്റെ മകനോട് ഈ വീട്ടുകാർക്ക് ഈ സാധനം (ഇവിടെ വീഞ്ഞ്) കുറവുണ്ട് എന്നു പറയുമ്പോൾ തലതിരിഞ്ഞ മക്കൾ തറുതല പറഞ്ഞേക്കാം. ഇവർക്ക് വീഞ്ഞില്ലെങ്കിൽ ഞാനെന്തുവേണം എന്നല്ലാതെ അവർ പോലും പറയുകയില്ല അപ്പോൾ ഞാനും അമ്മയുമായി എന്താണ് ബന്ധം എന്ന്. ഒരു പക്ഷേ ഇതു ചോദിക്കാം അവർക്കു വീഞ്ഞില്ലാത്തതിനാൽ എനിക്കും അമ്മക്കും എന്തുകാര്യം അത് അവർ നോക്കിക്കൊള്ളും എന്ന്. എന്നാൽ ഈ പരിഭാഷയിൽ ഇടക്ക് ഒരു തമ്മിൽ ചേർത്തിട്ട് യേശു തന്റെ അമ്മയെ തള്ളിപ്പറയുന്നു എന്നു പഠിപ്പിക്കുന്നവർ ദൈവത്താൽ ശാപഗ്രസ്തരാകുന്നു.

വീണ്ടും വി. മത്തായി 12:46-50, വി. മർക്കോസ് 3:31-35 ഭാഗം എടുത്തുകൊണ്ട് യേശു പറഞ്ഞു എന്റെ അമ്മ ആര് സഹോദരർ ആര് എന്നു പറഞ്ഞിട്ട് ചുറ്റിലും ഇരിക്കുന്നവരെ നോക്കിക്കൊണ്ട് (ശിഷ്യന്മാരുടെ നേരെ കൈനീട്ടി) എന്റെ അമ്മയും സഹോദരന്മാരും ഇതാ. ദൈവത്തിന്റെ ഇഷ്ടം ചെയ്യുന്നവൻ തന്നെ എന്റെ സഹോദരനും, സഹോദരിയും, അമ്മയും എന്ന് പറഞ്ഞു. ഇക്കൂട്ടർ ഇവിടെയും യേശു തന്റെ മാതാവിനെ തള്ളിപ്പറഞ്ഞു എന്ന് പഠിപ്പിക്കുന്നു. എന്നാൽ യേശു തമ്പുരാൻ ചിലപ്പോഴൊക്കെ ചില ചോദ്യങ്ങൾ (Negative) നിഷേധാത്മകമായി ഉത്തരം കൊടുക്കുന്നതായി കാണാം. ഉദാഹരണമായി വി. മർക്കോസ് 10:17-18 ൽ ഒരുവൻ യേശുവിന്റെ മുമ്പിൽ മുട്ടുകുത്തി പറയുന്നു. നല്ല ഗുരോ നിത്യജീവനെ അവകാശമാക്കുവാൻ ഞാൻ എന്തു ചെയ്യണം എന്ന്, അതിന് യേശു അവനോട് എന്നെ നല്ലവൻ എന്നു പറയുന്നത് എന്ത് ദൈവം ഒരുവൻ അല്ലാതെ നല്ലവൻ ആരും ഇല്ല. ഇവിടെ യേശു താൻ നല്ലവനല്ല എന്നാണോ പറയുന്നത്. ആരും ഒരുനാളും അങ്ങനെ പഠിപ്പിക്കുകയില്ല, പിന്നെയോ നിഷേധാത്മാകമായ ഭാഷയിൽ പറയുകയാണ് നീയെന്നെ നല്ലവനെന്നു വിളിച്ചത് ശരിയാണ് ദൈവം ഒരുവൻ അല്ലാതെ നല്ലവൻ ആരും ഇല്ല. ആയതിനാൽ പൂർണ്ണ മനുഷ്യനായ യേശു പൂർണ്ണദൈവവുമാണ് എന്ന് പറയുകയാണ്. അതുപോലെ തന്നെയാണ് വി. മത്തായി 12:46-50, മർക്കോസ് 3:31-35 ലും പറയുന്നത് നിങ്ങൾ പ.അമ്മേ, അമ്മ എന്നു പറഞ്ഞതു ശരിയാണ് "ദൈവത്തിന്റെ ഇഷ്ടം ചെയ്യുന്നവൻ എന്റെ സഹോദരനും മാതാവും ആകുന്നു എന്നു പറയുമ്പോൾ, ലോക ചരിത്രത്തിൽ ഇതാ ഞാൻ കർത്താവിന്റെ ദാസി നിന്റെ വാക്കുപോലെ എനിക്ക് ഭവിക്കട്ടെ എന്നു പറഞ്ഞുകൊണ്ട് ദൈവഹിതത്തിന്/ഇഷ്ടത്തിന് തന്നത്താൻ ഏല്പിച്ചു കൊടുത്ത ഒരു വ്യക്തി മാതാവിനെപ്പോലെ ആരും ഇല്ല. വിവാഹ നിശ്ചയം കഴിഞ്ഞ് വിവാഹം കഴിക്കാത്ത കന്യക ഗർഭിണിയായി കാണപ്പെട്ടാൽ അന്നത്തെ സമൂഹത്തിൽ ഉണ്ടാകാവുന്ന പ്രത്യാഘാതങ്ങൾ എന്തെല്ലാമാണെന്ന് അറിഞ്ഞുകൊണ്ടു തന്നെ ദൈവ ഇഷ്ടത്തിനു സമർപ്പിക്കുന്നു. ആയതിനാൽ ദൈവം ഇഷ്ടം ചെയ്യുന്നവൻ എല്ലാം ഈ മാതാവാണെന്നു പറയുമ്പോൾ ഈ മാതാവ് ദൈവ ഇഷ്ടത്തിനു തന്നെത്തന്നെ സമർപ്പിച്ചവളാണ്. ആയതിനാൽ എന്റെ മാതാവാണ് എന്ന് Negative ആയി തറപ്പിച്ചു പറയുകയാണ്.

തുടരും...





# 2 മാസ്മര സൂക്തികൾ

ആനി ജേക്കബ് ചാരുനിൽക്കുന്നതിൽ

സ്നേഹമുള്ളകൂട്ടുകാരെ,

യേശുക്രിസ്തു പത്തു കുഷ്ഠരോഗികളെ സുഖപ്പെടുത്തി. അവരിൽ ഒരുവൻ മാത്രം തിരിച്ചുവന്ന് തനിക്കുലഭിച്ച സൗഖ്യത്തിനായി നന്ദി പ്രകാശിപ്പിച്ചു. അപ്പോൾ ക്രിസ്തു ചോദിച്ചു- പത്തു പേരല്ലേ സൗഖ്യം പ്രാപിച്ചത്. മറ്റ് ഒൻപതു പേർ എവിടെ? ആ ഒൻപതു പേരുടെയും കൃതഘ്നതയെ ക്ഷമിക്കുവാനുള്ള ഹൃദയവിശാലത അവിടുത്തേക്കുണ്ട്. എന്നാൽ നന്ദിയില്ലാത്തവരായി അവർ വർത്തിച്ചതു കൊണ്ട് അപ്രകാരം ആകരുത് എന്നുള്ള ഒരു പാഠം അവർക്കു വെളിപ്പെടുത്തിക്കൊടുക്കകയായിരുന്നു ആ ചോദ്യത്തിന്റെ ഉദ്ദേശം.

ഇംഗ്ലീഷ് ഭാഷയിൽ മാസ്മര ശക്തിയുള്ള രണ്ടു സൂക്തികളുണ്ട്. ഒന്ന് "I am Sorry" എനിക്കു ഖേദമുണ്ട്. രണ്ട് Thank You" താങ്കൾക്കു നന്ദി.

രണ്ടിന്റെയും സന്ദർഭങ്ങൾ വ്യത്യസ്തങ്ങളാണ്. എന്നാൽ അവ ഉളവാക്കുന്ന ഫലം അത്ഭുതാവഹമാണ്. ആദ്യത്തേത് ചെയ്ത തെറ്റിനെപ്പറ്റിയുള്ള കുറ്റസമ്മതമാണ്. മറ്റത് ലഭിക്കുന്ന സഹായത്തിനുള്ള കൃതജ്ഞതയാണ്. തെറ്റു പറ്റുക മനുഷ്യസഹജമാണ്. എന്നാൽ അത് അംഗീകരിക്കുന്നത് ദൈവീകമാണ്.

സ്വന്തം തെറ്റിനെ അംഗീകരിക്കാതെ ന്യായീകരിക്കുകയും മറ്റുള്ളവരെ പഴിചാരുകയും ചെയ്യുന്ന ഒരുവൻ എത്ര മഹനീയ സ്ഥാനി ആയാലും 'കൊച്ചുമനുഷ്യൻ' ആവുകയാണ്. ചൂടുപിടിച്ച് വലിയ പ്രക്ഷുബ്ദമായ അന്തരീക്ഷത്തെ തണുപ്പിക്കുവാൻ "I am Sorry" എന്ന ഒറ്റ വാചകത്തിനു കരുത്തുണ്ട്.

ഏദൻ തോട്ടത്തിൽ മനുഷ്യൻ ദൈവകല്പന ലംഘിച്ചു. ദൈവം അതേപ്പറ്റി വിസ്താരം നടത്തിയപ്പോൾ തനിക്കു പറ്റിയ തെറ്റിന്റെ ഉത്തരവാദിത്തം മറ്റുള്ളവരിൽ ആരോപിച്ച് തടിതപ്പുവാൻ ശ്രമിച്ചപ്പോൾ ശിക്ഷ ലഭിച്ചു. "ഞാൻ തെറ്റിപ്പോയി എന്നോടുക്ഷമിക്കണമേ..." എന്നു പറഞ്ഞിരുന്നുവെങ്കിൽ മാനവ ചരിത്രം തന്നെ വ്യത്യസ്തമാകുമായിരുന്നില്ലേ?

അതുപോലെ തന്നെ പ്രധാനമാണ് നന്ദി പ്രകടനവും. ദൈവത്തോടു മാത്രമല്ല മറ്റുള്ളവരോടും നാം കടപ്പെട്ടിരിക്കുന്നു. ആ ബന്ധം ദൃഢപ്പെടുത്തുന്നത് നാം പരസ്പരം നന്ദിയുള്ളവരായിരിക്കയും അതു പ്രകടിപ്പിക്കുകയും ചെയ്യുമ്പോഴാണ്. അവകാശങ്ങളെപ്പറ്റി ചിന്തിക്കുമ്പോൾ നന്ദി പ്രകടനത്തിനു പ്രസക്തിയില്ലാതാകുന്നു. എന്നാൽ കടപ്പാടുകളെപ്പറ്റി ചിന്തിക്കുമ്പോൾ നന്ദി പ്രകടനത്തിനു വലിയ സ്ഥാനമുണ്ട്. നമ്മുടെ സാമൂഹിക ബന്ധം മെച്ചപ്പെടുത്തുന്നത് ഏതു കാര്യത്തിനും ആത്മാർത്ഥമായ നന്ദി പ്രകടിപ്പിക്കുമ്പോഴാണ്.

കൂട്ടുകാരെ,

ഈ രണ്ടു സൂക്തങ്ങളും അത്ഭുതങ്ങൾ സൃഷ്ടിക്കുവാൻ കഴിയുന്നവയാണ്. കോപത്തെ ശമിപ്പിക്കുവാനും തെറ്റിദ്ധാരണകളെ ദുരീകരിക്കുവാനും വ്യക്തിബന്ധങ്ങൾ ഊട്ടിഉറപ്പിക്കുവാനും ഇവയ്ക്കു ശക്തിയുണ്ട്.

ഇവ മറക്കാതിരിക്കുക. നിങ്ങൾക്ക് അത്ഭുതങ്ങൾ സൃഷ്ടിക്കുവാൻ കഴിയും.

ദൈവം അനുഗ്രഹിക്കട്ടെ!

സ്നേഹപൂർവ്വം ആനിച്ചേച്ചി.

## ഭദ്രാസന വാർത്തകൾ



പരിപാവനമായ നോമ്പനുഷ്ഠാനത്തിൽ കൂടി വിശുദ്ധീകരണം പ്രാപിച്ച് ക്രിസ്മസ് ആഘോഷിക്കുന്നതിനും നവവത്സരത്തെ വരവേൽക്കുന്നിനും പ്രിയ വായനക്കാർക്ക് സാധ്യമാകട്ടെ എന്നാശംസിക്കുന്നു.

പാലിയേറ്റീവ് കെയർ യൂണിറ്റുകൾ എല്ലാ പള്ളികളിലും ആരംഭിക്കണമെന്നുള്ള ഇടവക മെത്രാപ്പോലീത്തായുടെ കല്പന അനുസരിച്ച്, യൂണിറ്റുകൾ ആരംഭിച്ച പള്ളികൾ, വിവരങ്ങൾ റവ. ഡീ. തോമസ് വറുഗീസിനെ (947776146) ഉടനേ അറിയിക്കേണ്ടതാണ്.

ഭദ്രാസന വൈദികരുടെ കുടുംബസംഗമം ഡിസംബർ 29-ാം തീയതി ബുധനാഴ്ച വൈകുന്നേരം 4.30 ന് ബഥേൽ അരമനയിൽ വെച്ച് നടക്കുന്നതാണ്. ബഹു. വൈദികർ കുടുംബസമേതം സമ്മേളനത്തിൽ സംബന്ധിക്കേണ്ടതാണ്.

ഭദ്രാസന ഡയറി ഡിസംബർ 25 മുതൽ ജനുവരി 10 വരെ ഭദ്രാസന ആഫീസിൽ നിന്നും വിതരണം ചെയ്യുന്നതാണ്. ഭദ്രാസനത്തിൽ പ്രവർത്തിക്കുന്ന വൈദികർക്കും, ആദ്ധ്യാത്മിക സംഘടനാ പ്രവർത്തകർക്കും, ഭദ്രാസന കൗൺസിൽ-മാനേജിംഗ് കമ്മറ്റി അംഗങ്ങൾക്കും Compliment ആയും, മറ്റുള്ളവർക്ക് 70 രൂപ നിരക്കിലും ഡയറി ലഭിക്കുന്നതാണ്.

2011-ലെ ഭദ്രാസനദിനം 2011 ജനുവരി 2-ാം തീയതി ഞായറാഴ്ചയാണ്. അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്തായുടെ കല്പന അനുസരിച്ച് എല്ലാ ഇടവകകളും ഭദ്രാസനദിനം സമുചിതമായി ആഘോഷിക്കേണ്ടതും, ഭദ്രാസനദിന കവറുകളിൽ സംഭാവന നിക്ഷേപിച്ച് 2001 ജനുവരി 30നു മുമ്പായി തിരികെ പള്ളി ആഫീസിൽ ഏൽപ്പിക്കേണ്ടതുമാണ്.

S.S.L.C, +2 ക്ലാസ്സുകളിൽ പഠിക്കുന്ന വിദ്യാർത്ഥികളുടെ പേരുവിവരങ്ങൾ ഇടവക വികാരിമാർ ശേഖരിച്ച്, വർഷാവസാനപരീക്ഷ കഴിയുന്നതുവരെ ഓരോ ഞായറാഴ്ചയും വിദ്യാർത്ഥികളെ വി. കുർബാനയിൽ ഓർത്ത് പ്രാർത്ഥിക്കണമെന്ന് അഭിവന്ദ്യ ഇടവകമെത്രാപ്പോലീത്താ കല്പന പുറപ്പെടുവിച്ചു. ശിശുദിനമായ ഡിസംബർ 5-ാം തീയതി ഞായറാഴ്ച ഈ പദ്ധതി ചെങ്ങന്നൂർ ഭദ്രാസനത്തിൽ ഔപചാരികമായി ആരംഭിച്ചു; അടുത്ത അദ്ധ്യയന വർഷം ആരംഭിക്കുന്നതിനു മുമ്പായി വിദ്യാർത്ഥികളുടെ പേരുകൾ ശേഖരിക്കുന്നതിന് വികാരിമാർ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

**ആദ്ധ്യാത്മിക സംഘടനകളുടെ പുതിയ സാരഥികളും ഫോൺ നമ്പറുകളും**

സണ്ടേസ്കൂൾ പന്തളം ഡി. പ്രസിഡന്റ് റവ. ഫാ. കെ. എസ്. ശമുവേൽ -9947555352, മർത്തമറിയം സമാജം ഭദ്രാസന സെക്രട്ടറി അച്ചാമ്മ വർഗ്ഗീസ് - 0469-2657076, പ്രാർത്ഥനാ യോഗം പന്തളം ഡി. സെക്രട്ടറി പി.എം. ശമുവേൽ - 9497106022, യുവജന പ്രസ്ഥാനം ചെങ്ങന്നൂർ ഡിസ്ട്രിക്റ്റ് ഓർഗനൈസർ ബിനോയി കോശി -0479-2456860, MGOCSMപന്തളം ഡിസ്ട്രിക്റ്റ് ഓർഗനൈസർ ലിജോ രാജു 9946735326, യുവജന പ്രസ്ഥാനം ഉമയാറ്റുകര ഡി. ഓർഗനൈസർ 9961786034

**ബസ്ക്കിയാമ്മ അസ്സോസിയേഷൻ**

ജോയിന്റ് സെക്രട്ടറി സുസ്മിത മാത്യു പുളിമൂട്ടിൽ 9847117310, ട്രഷറർ സൂസൻ തോമസ് ഈഴേരേത്ത്, അനുഗ്രഹാ-9446145700, **കമ്മറ്റി അംഗങ്ങളായി** ബിന്ദു ഇമ്മാനുവേൽ മുളവന ലവ്ഡേൽ 0479-2323400, മറിയം ആനി ഡാണാംപടിക്കൽ 9961281665, വൽസമ്മ മാമ്മൻ പോഴുവേലിൽ 9947118416, മെർലിൻ മാത്യു തണ്ടപ്രാപീടികയിൽ 9447795180, ആനി കെ. തോട്ടുപുറം 9497177246

സന്നദ്ധ സുവിശേഷ സംഘാംഗമായി ദീർഘനാൾ പ്രവർത്തിച്ച ഉമയാറ്റുകര സെ. തോമസ് ഇടവകാംഗം ശ്രീ. എ.സി. വറുഗീസ്, ഭദ്രാസന ബാലികാസമാജം സെക്രട്ടറിയായി പ്രവർത്തിച്ച ചെറിയനാട് സെന്റ് ജോർജ് ഇടവകാംഗം ശ്രീമതി എലിസബേത്ത് എന്നിവർ കർത്താവിൽ നിദ്ര പ്രാപിച്ചു. പരേതരുടെ ആത്മശാന്തിക്കായി പ്രാർത്ഥിക്കുകയും, ബന്ധപ്പെട്ട കുടുംബാംഗങ്ങളെ ഭദ്രാസനത്തിന്റെ അനുശോചനം അറിയിക്കുകയും ചെയ്യുന്നു.

സ്നേഹപൂർവ്വം കർത്തൃശുശ്രൂഷയിൽ
**ഫാദർ മാത്യു വറുഗീസ്** (ഭദ്രാസന സെക്രട്ടറി)

## ക്വിസ് മത്സരം

കുർത്തമല സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിലെ സെന്റ് ജോർജ്ജ് സണ്ടേസ്കൂൾ കടപ്ര -കുമ്പനാടിന്റെ ആഭിമുഖ്യത്തിൽ ചെങ്ങന്നൂർ ഭദ്രാസനത്തിലെ സണ്ടേസ്കൂൾ കുട്ടികൾക്കായി ഭദ്രാസനതല ക്വിസ് മത്സരം 2011 ജനുവരി മാസം 23-ാം തീയതി ഞായറാഴ്ച രണ്ടു മണി മുതൽ കുമ്പനാട് കടപ്ര സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ചാപ്പലിൽ വച്ച് നടത്തുന്ന വിവരം സന്തോഷപൂർവ്വം അറിയിച്ചു കൊള്ളുന്നു. ഒന്നും, രണ്ടും സ്ഥാനം നേടുന്ന വിജയികൾക്ക് Mr. & Mrs. C.M. Chandy Chundamannil മെമ്മോറിയൽ എവർറോളിംഗ് ട്രോഫിയും ക്യാഷ് അവാർഡും Mr. Thomas Mammen Padipurathu മെമ്മോറിയൽ എവർറോളിംഗ് ട്രോഫിയും ക്യാഷ് അവാർഡും നൽകുന്നതാണ്. പങ്കെടുക്കുവാനാഗ്രഹിക്കുന്നവർ 2011 ജനുവരി മാസം 20-ാം തീയതിക്കുമുമ്പായി താഴെ കൊടുത്തിരിക്കുന്ന ഫോൺ നമ്പറിൽ ബന്ധപ്പെടുക 0469- 2667198, 9447115036

**മത്സര നിബന്ധനകൾ** 1. 17 വയസ്സു വരെ (1-1-1993-നു ശേഷം ജനിച്ച) ഒരു സണ്ടേസ്കൂളിൽ നിന്നും രണ്ടു പേരടങ്ങുന്ന ഒരു ടീമിന് പങ്കെടുക്കാം 2. വി. വേദപുസ്തകം, സഭാ ചരിത്രം, കൂദാശകൾ, പൊതുവിജ്ഞാനം എന്നിവ ഉൾപ്പെടുത്തി ക്വിസ് മത്സരം നടത്തപ്പെടുന്നതാണ്. 3. 2011 ജനുവരി മാസം 23-ാം തീയതി 1.30ന് മുമ്പായി മത്സരത്തിന് എത്തേണ്ടതാണ്.

## ബഥേൽ പത്രിക

### ഉദ്ഘാടനം ചെയ്തു



**ചെങ്ങന്നൂർ:-** ഭദ്രാസന MGOCSMന്റെ ലഹരി വിരുദ്ധ ബോധവത്ക്കരണ പ്രവർത്തനങ്ങൾ കേന്ദ്രവൈദികസംഘം സെക്രട്ടറി റവ. ഫാ. തോമസ് അമയിൽ ഉത്ഘാടനം ചെയ്തു. ഭദ്രാസന വൈസ് പ്രസിഡന്റ് റവ. ഫാ. ജോൺ പി. ഉമ്മൻ, സഭാ മാനവ വിഭവശേഷി വകുപ്പ് അംഗം ശ്രീ. ഷാജൻ മാത്യു, സെക്രട്ടറി സജി പട്ടരുമഠം, ഡി. സെക്രട്ടറിമാരായ സാലി റോയി, റേയ്ച്ചൽ രാജൻ, എബി അല്സാണ്ടർ, ലിജോ രാജു, കേന്ദ്രകമ്മറ്റി അംഗങ്ങളായ സുജിൻ വർഗീസ് മാപ്പിള, ബിനോയി കോശി എന്നിവർ പ്രസംഗിച്ചു. ഇതിന്റെ ഭാഗമായി നടത്തിയ മത്സരങ്ങളിൽ താഴെ പറയുന്നവർ വിജയികളായി.

**പ്രസംഗം:**1. നിഖിൽ എം. വർഗ്ഗീസ് (മാർ ബസേലിയോസ് ഗ്രീഗോറിയോസ്, ചുനക്കര) 2. പ്രവീൺ മാത്യു കുര്യൻ (തോട്ടപ്പുഴ മാർ ഗ്രീഗോറിയോസ്) 3. റോസിൻ സാറാ റോയി (MGHSS തുമ്പമൺ) **ഉപന്യാസം** 1. ലിജോ. റ്റി. ജോർജ് (MGMHSS തിരുവല്ല) 2. സിജി വർഗീസ് (പഴകുളം മാർഗ്രീഗോറിയോസ്) 3. നീതുമേരി സണ്ണി (കുറ്റൂർ മാർ ഗ്രീഗോറിയോസ്) **പോസ്റ്റർ** 1. മെൽവിൻ മാത്യു വർഗീസ് (മെട്രോപ്പോലീറ്റൻ, പുത്തൻകാവ്) 2. ഷെൽമാ മറിയം സ്കറിയാ (ബാലികാമഠം തിരുമൂലപുരം) 3. ജെസ്റ്റിൻ ജേക്കബ് ഫിലിപ്പ് (കുറ്റൂർ മാർ ഗ്രീഗോറിയോസ്),

## അനുമോദനങ്ങൾ



ആറാട്ടുപുഴ സെന്റ് മേരീസ് ഇടവകാംഗം റവ. ഫാദർ എം. കെ. കുര്യനെ ദേവലോകം അരമന മാനേജരായി നിയമിതനായി. അച്ചൻ ചെന്നൈ ഭദ്രാസന സെക്രട്ടറിയായും സേവനമനുഷ്ഠിച്ചിട്ടുണ്ട്.



മർത്തമറിയം സമാജ മത്സരപരീക്ഷയിൽ ഭദ്രാസനതലത്തിൽ സീനിയർ വിഭാഗത്തിൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ ഷൈനി ജിബി ജോർജ്ജ്. സഭാ മാനേജിംഗ് കമ്മിറ്റി അംഗം ഡോ. ജിബി ജോർജ്ജിന്റെ ഭാര്യയും BSNL സബ് ഡിവിഷണൽ എഞ്ചിനീയറുമാണ്.



സോണൽ തല സൺഡേ സ്കൂൾ ഹയർ സെക്കന്ററി പൊതുവിജ്ഞാന പരീക്ഷയിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ അജിത്. കെ. ചെറിയാൻ കുന്നുംപുറത്ത് കടവിൽ (സെന്റ് ആൻഡ്രൂസ് സൺഡേ സ്കൂൾ, പുത്തൻകാവ്)



സണ്ടേസ്കൂൾ സെൻട്രൽ സോൺ സഹപാഠ്യ മത്സരങ്ങളിൽ സംഗീതത്തിൽ ഒന്നാം സമ്മാനം നേടിയ ആറ്റുവ മാർ ബർസൗമ ഇടവകാംഗമായ തൈക്കൂട്ടത്തിൽ ലിബിൻ ജേക്കബ്.

## മെഴുവേലി വലിയ പള്ളിയുടെ തൃതീയ സുവർണ ജൂബിലി സമാപനം

വിശുദ്ധ ശിശു സഹദേന്മാരുടെ നാമത്തിൽ 1861–ൽ സ്ഥാപിതമായ മെഴുവേലി ഹോളി ഇന്നസെന്റ്സ് ഓർത്തഡോക്സ് വലിയ പള്ളിയുടെ തൃതീയ സുവർണ ജൂബിലി ഡിസംബർ 27 ന് സമാപിക്കും. 2009 ഡിസംബറിൽ ആരംഭിച്ച ജൂബിലി വർഷത്തിൽ മെഡിക്കൽ ക്യാമ്പ്, പഠനക്യാമ്പ്, കുടുംബസംഗമം, ഭദ്രാസനതല വനിതാസമാജം ക്യാമ്പ്, കുടുംബസംഗമം, സീനിയർ സിറ്റിസൺ സമ്മേളനം, ഗുരുവന്ദനം തുടങ്ങിയ പരിപാടികൾ നടന്നു. വിവിധ സമ്മേളനങ്ങളിൽ ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം മർത്തോമ്മാ വലിയ മെത്രാപ്പോലീത്താ, തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, മാത്യൂസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്ത, ഏബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്ത, ജോസഫ് എം. പുതുശ്ശേരി എം.എൽ.എ, ഫാ. ഡോ. ഒ. തോമസ്, ഡോ. റെജി മാത്യു, ശ്രീമതി ഗ്രേസ് ലാൽ, അലക്സാണ്ടർ കോശി, ശ്രീമതി മായാ സൂസൻ ജേക്കബ് തുടങ്ങിയവർ സംബന്ധിച്ചു. ജൂബിലി സമാപനം ഇടവകയുടെ പെരുന്നാൾ ദിനമായ ഡിസംബർ 27 നു നടക്കും. പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ വിശുദ്ധ കുർബ്ബാന അർപ്പിക്കും. സമ്മേളനത്തിൽ വിവിധ സഭാ മേലദ്ധ്യക്ഷന്മാർ കേന്ദ്ര സംസ്ഥാന മന്ത്രിമാർ, എം. എൽ. എ മാർ, സാമൂഹ്യ സാംസ്കാരിക നേതാക്കന്മാർ തുടങ്ങിയവർ പങ്കെടുക്കും. വി. ശിശുസഹദേന്മാരെപ്പറ്റി യുവജനപ്രസ്ഥാനം പുറത്തിറക്കുന്ന സി.ഡി., ജൂബിലി സുവനീർ, ഇടവക ഡയറക്ടറി തുടങ്ങിയവ പ്രകാശനം ചെയ്യും. യുവജനപ്രസ്ഥാനത്തിന്റെ മുൻകാല പ്രവർത്തകരുടെ നേതൃത്വത്തിൽ പ്രശസ്ത പിന്നണി ഗായകൻ ബിജു നാരായണൻ അവതരിപ്പിക്കുന്ന ഗാനമേളയും അരങ്ങേറും. ജൂബിലി സ്മാരകമായി കിടങ്ങന്നൂരിൽ നിർമ്മിക്കുന്ന ആധുനിക കുരിശിൻ സൗധം ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ഡോ. യാക്കോബ് മാർ ഐറേനിയസ്, ഡോ. യൂഹാനോൻ മാർ ദീയസ്കോറസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, ഡോ. യൂഹാനോൻ മാർ തേവോദോറസ്, ഡോ. ഏബ്രഹാം മാർ എപ്പിപ്പാനിയോസ് തുടങ്ങിയവർ ചേർന്ന് നിർവ്വഹിക്കും.



# സണ്ടേസ്കൂൾ വാർത്തകൾ

സഹപ്രവർത്തകരേ,

സ്കൂൾ വർഷത്തിന്റെ സമാപനത്തിലേക്ക് എത്തിയിരിക്കുകയാണല്ലോ! ദൈവകൃപയാൽ വാർഷിക പരീക്ഷകൾ കേന്ദ്രനിർദ്ദേശപ്രകാരം എല്ലാ യൂണിറ്റിലും കൃത്യസമയത്തുതന്നെ നടത്തുകയുണ്ടായി. ഡിസ്ട്രിക്ട് ഇൻപെക്ടർമാർ യൂണിറ്റുകൾ സന്ദർശിക്കുകയും നിർദ്ദേശങ്ങൾ കൊടുക്കുകയും ചെയ്യുകയുണ്ടായി. പരീക്ഷകൾ കുറ്റവിമുക്തമാക്കുവാൻ ശ്രമിച്ച എല്ലാ പ്രഥമ അദ്ധ്യാപകരോടും സഹഅദ്ധ്യാപകരോടും നന്ദി അറിയിക്കുന്നു.

സഭമുഴുവൻ യോഹന്നാൻ സ്നാപകന്റെ ജന്മദിനം ശിശുദിനമായി കൊണ്ടാടുകയുണ്ടായല്ലോ! ഭദ്രാസനത്തിലെ എല്ലാ ദേവാലയങ്ങളിലും സണ്ടേസ്കൂൾ കുട്ടികൾ വി. കുർബ്ബാനമദ്ധ്യേ വി. ലൂക്കോസ്– 1:15–നെ ആസ്കപദമാക്കി 'ലഹരിവിമുക്തസമൂഹം' എന്ന വിഷയം തെരഞ്ഞെടുത്ത് പ്രസംഗിയ്ക്കുകയും പ്രതിജ്ഞ എടുക്കുകയും ചെയ്തു.

കൂടാതെ മത്സരപരീക്ഷ എല്ലാ ഡിസ്ട്രിക് തലത്തിലും ജനുവരി ഒന്നാം തീയതി ശനിയാഴ്ച നടത്തപ്പെടുകയാണല്ലോ! മത്സര പീക്ഷയിൽ പങ്കെടുക്കുന്ന വിദ്യാർത്ഥികൾക്കായി ഡിസംബർ 27,28 (തിങ്കൾ, ചൊവ്വ) തീയതികളിൽ ബഥേൽ അരമനയിൽ വച്ച് കൊച്ചിംഗ് ക്ലാസ്സ് ഉണ്ടായിരിക്കുന്നതാണ്. 27–ാം തീയതി 10 മുതൽ 12 വരെ 5,6,10,12 ക്ലാസ്സിനും ഉച്ചയ്ക്ക് 1–30 മുതൽ 3.30 വരം 7,9,10 എന്നീ ക്ലാസ്സിനും, 28–ാം തീയതി 10 മുതൽ 12 വരെ 8,10,12 ക്ലാസ്സിനും നടത്തപ്പെടുന്നതാണ്.

**മത്സര പരീക്ഷ ഓരോ ഡിസ്ട്രിക് തലത്തിലും താഴെപ്പറയുന്ന ദേവാലയത്തിൽ വച്ച് നടത്തപ്പെടുന്നതാണ്.** 1. ചെങ്ങന്നൂർ ഡിസ്ട്രിക്ട്– ബഥേൽ അരമന, ചെങ്ങന്നൂർ, 2. ഇടവങ്കാട് ഡിസ്ട്രിക്ട്– സെന്റ് മേരീസ്, ഇടവങ്കാട്, 3. പന്തളം ഡിസ്ട്രിക്ട്– സെന്റ് തോമസ്, കുരമ്പാല, 4. പുത്തൻകാവ് ഡിസ്ട്രിക്ട്– മെട്രോപ്പോലീറ്റൻ ഹയർ സെക്കന്ററി സ്കൂൾ, പുത്തൻകാവ്, 5. ഉമയാറ്റുകര ഡിസ്ട്രിക്ട്-സെന്റ് തോമസ്, ഉമയാറ്റുകര

ജനുവരി 2–ാം തീയതി പുതിയ വർഷാവരംഭം കുറിയ്ക്കുകയാണല്ലോ! 2011 ജനുവരിയിൽ എല്ലാ ഭവനങ്ങളിലും സണ്ടേസ്കൂളിൽ പഠിയ്ക്കാത്ത കുട്ടികൾ ഉണ്ടാകുവാൻ പാടില്ലാ എന്ന പ്രതിജ്ഞയോടെ ഉത്സാഹത്തോടെ ആരംഭിയ്ക്കാം. ദൈവകൃപയുണ്ടെങ്കിൽ മാത്രമേ നമ്മുടെ സെക്കുലർ പഠനത്തിനും ജീവിതത്തിനും അനുഗ്രഹം ലഭിക്കൂ. ആയതിനാൽ സെക്കൂലർ പഠനം അനിവാര്യമാണെന്നതു പോലെ സണ്ടേസ്കൂൾ പഠനം അതിലുപരി ശ്രേഷ്ഠതയാണെന്ന് മനസ്സിലാക്കി മാതാപിതാക്കളും ആത്മാർത്ഥമായി ശ്രദ്ധിയ്ക്കുവാൻ തക്കവണ്ണം പരിശ്രമിക്കുക. ഡിസംബർ മാസത്തിൽ അദ്ധ്യാപകർ ഭവനസന്ദർശനം നടത്തി കുട്ടികളെ സണ്ടേസ്കൂളിലേക്ക് കൊണ്ടുവരുവാൻ യത്നിയ്ക്കുക.

അനുഗ്രഹപ്രദമായ ക്രിസ്തുമസും നല്ലൊരു പുതുവർഷവും സമാഗതമാകുന്നു. എല്ലാ സണ്ടേസ്കൂൾ പ്രവർത്തകർക്കും വിദ്യാർത്ഥികൾക്കും മാതാപിതാക്കൾക്കും ക്രിസ്തുമസ് പുതുവത്സര ആശംസകൾ നേരുന്നു.

സണ്ടേസ്കൂൾ ഡയറക്ടർ

**ജി.. വർഗീസ് കാവുംപുറം**

## ഭദ്രാസന അസംബ്ലിയും കലാമത്സരങ്ങളും

യുവജനപ്രസ്ഥാനം ഭദ്രാസന അസംബ്ലിയും കലാമത്സരങ്ങളും, ബസ്റ്റ് യൂണിറ്റ് അവാർഡ് ദാനവും 2010 ഡിസംബർ ഞായറാഴ്ച കുളനട മാന്തളിർ സെന്റ് തോമസ് പള്ളിയിൽ വെച്ച് നടത്തപ്പെടുന്നു. സമ്മേളനത്തിൽ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ്, അഭിവന്ദ്യ ഡോ. മാത്യൂസ് മാർ തീമോത്തിയോസ്, ഭദ്രാസന സെക്രട്ടറി റവ. ഫാദർ മാത്യു വർഗ്ഗീസ്, യുവജനപ്രസ്ഥാനം കേന്ദ്ര ജനറൽ സെക്രട്ടറി റവ. ഫാദർ സ്റ്റീഫൻ വർഗ്ഗീസ്, ഇടവക വികാരി ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്, പത്തനംതിട്ട ജില്ലാ പഞ്ചായത്ത് പ്രസിഡന്റ് ബാബു ജോർജ്, ആറൻമുള ഗ്രാമ പഞ്ചായത്ത് പ്രസിഡന്റ് തങ്കച്ചൻ കാക്കനാട്, പന്തളം ബ്ലോക്ക് പഞ്ചായത്ത് സ്റ്റാന്റിംഗ് കമ്മറ്റി ചെയർമാൻ ജോൺസൻ ഉള്ളന്നൂർ എന്നിവർ മുഖ്യ അഥിതികളായിരിക്കും.

എന്ന് യുവജനപ്രസ്ഥാനത്തിനു വേണ്ടി

വൈസ് പ്രസിഡന്റ് — സെക്രട്ടറി

ജോസഫ് കുര്യാക്കോസ് അച്ചൻ — ബിജു മാത്യു

## സുവിശേഷ സംഘം അറിയിപ്പുകൾ

*വേദപഠന തുടർക്ലാസ്സ്*

സഭാമക്കളുടെ വേദപുസ്തക പരിജ്ഞാനം ലക്ഷ്യമാക്കി ആരംഭിച്ച വേദപഠനത്തിന്റെ തുടർക്ലാസ്സ് 2010 ഡിസംബർ മാസം 16-ാം തീയതി വ്യാഴാഴ്ച ഉച്ചകഴിഞ്ഞ് 2 മണിക്ക് ബഥേൽ അരമനയിൽ വച്ച് നടക്കുന്നതാണ്. കോട്ടയം വൈദിക സെമിനാരി അദ്ധ്യാപകനായ റവ. ഡോ. റജി മാത്യൂസ് ക്ലാസ്സ് നയിക്കുന്നതാണ്. എല്ലാ സുവിശേഷ സംഘാംഗങ്ങളും ക്ലാസ്സിൽ പങ്കെടുത്തുവരുന്നവരും, ഇതിൽ താൽപ്പര്യമുള്ളവരും നിർബന്ധമായും ഇതിൽ പങ്കെടുക്കേണ്ടതാണ്.

*മെത്രാസന ധ്യാനയോഗം*

മെത്രാസനത്തിലെ എല്ലാ ഇടവകകളെയും ആത്മീയസംഘടനകളെയും പങ്കെടുപ്പിച്ചു നടന്നു വരുന്ന ദ്വിമാസ ധ്യാനയോഗം 2011 ഫെബ്രുവരി മാസം 11-ാം തീയതി വെള്ളിയാഴ്ച രാവിലെ 9.30 മുതൽ ഉച്ചയ്ക്ക് 1.30 വരെ കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് കത്തീഡ്രലിൽ വച്ച് നടത്തുന്നതാണ്. ഇതിനുള്ള ക്രമീകരണങ്ങൾ ഇടവക വികാരി പി. കെ. കോശി അച്ചനും, ഇടവകയും ചെയ്തു വരുന്നു.

*പ്രത്യേക നന്ദി*

2010 ഡിസംബർ 10-ാം തീയതി ഉമയാറ്റുകര സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളിയിൽ വച്ച് നടന്ന ധ്യാനയോഗം ഉദ്ഘാടനം ചെയ്ത വെരി. റവ. ജോൺ ദാനിയേൽ കോർ-എപ്പിസ്ക്കോപ്പാ, ധ്യാനം നയിച്ച പ്രൊഫ. ഇട്ടി വർഗ്ഗീസ്, നേതൃത്വം നൽകിയ ഭദ്രാസന സെക്രട്ടറി റവ. ഫാ. മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ, വെരി. റവ. ഇലവുക്കാട്ട ഗീവർഗ്ഗീസ് റമ്പാൻ, റവ. ഫാ. കെ. എസ്. ശാമുവേൽ, ഭദ്രാസന ഗായകസംഘം, പങ്കെടുത്ത മറ്റ് വന്ദ്യ വൈദികർ, ധ്യാനത്തിൽ പങ്കെടുത്തവർ എന്നിവരോടും വേദി ഒരുക്കിയ ഉമയാറ്റുകര സെന്റ് തോമസ് വലിയപള്ളി വികാരി തോമസ് തേക്കിൽ അച്ചനോടും ഇടവക ഭരണസമിതിയോടും, ഭവനസന്ദർശനത്തിനു സഹായിച്ച സുവിശേഷ സംഘ അംഗങ്ങൾ ഉൾപ്പെടെയുള്ള ഏവരോടും ഉള്ള ഹൃദയംഗമായ നന്ദി അറിയിക്കട്ടെ. 2010 നവംബർ 17-ലെ വേദപഠനക്ലാസ്സിൽ പങ്കെടുത്തവർക്കും നേതൃത്വം നൽകിയവർക്കും നന്ദി അറിയിക്കുന്നു.

ഏവർക്കും നന്മനിറഞ്ഞ ക്രിസ്തുമസ്സും, പുതുവത്സരവും നേർന്നുകൊണ്ട്,

കർത്തൃശുശ്രൂഷയിൽ

**സി. കെ. റജി**

(ജനറൽ സെക്രട്ടറി)

## പരിശുദ്ധ കാതോലിക്കാ ബാവാ കേന്ദ്ര ഗവണ്മെന്റിനെ അനുമോദിച്ചു



പരിശുദ്ധനായ പരുമല തിരുമേനിയുടെ നാമത്തിലുള്ള തപാൽകവറിന് കേന്ദ്രമന്ത്രിസഭാ തീരുമാനമായി. ഇതു സംബന്ധിച്ചുള്ള കേന്ദ്ര ടെലികോം മന്ത്രിയുടെ ഓർഡർ മുൻ ചെങ്ങന്നൂർ എം. എൽ. എ. ശോഭനാ ജോർജ്ജ് മലങ്കര സഭയുടെ പരമാദ്ധ്യക്ഷൻ പരിശുദ്ധ ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിക്ക് പരിശുദ്ധ പരുമല തിരുമേനിയുടെ കബറിടത്തിൽ വച്ച് കൈമാറി. പരിശുദ്ധ പരുമല തിരുമേനിയുടെ വിശുദ്ധിക്കും, സമൂഹത്തിനു ചെയ്ത നന്മയ്ക്കും കേന്ദ്രമന്ത്രിസഭ നൽകിയ ആദരവിനെ സഭ സന്തോഷപൂർവ്വം സ്വീകരിക്കുന്നു എന്നും ഇപ്രകാരം ഒരു ഓർഡർ ലഭിക്കാൻ യത്നിച്ച എല്ലാവരേയും പ്രത്യേകിച്ച് ചെങ്ങന്നൂർ മുൻ എം. എൽ. എ. ശോഭനാ ജോർജ്ജിനെയും ബാവ പ്രത്യേകം അനുമോദിച്ചു. പരുമല സെമിനാരി മാനേജർ വെരി. റവ. യൂഹാനോൻ റമ്പാൻ, നിരണം ഭദ്രാസന സെക്രട്ടറി ഫാ. അലക്സാണ്ടർ ഏബ്രഹാം, ചെങ്ങന്നൂർ ഭദ്രാസന സെക്രട്ടറി ഫാ. മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ, കോട്ടയം പഴയസെമിനാരി വൈസ് പ്രിൻസിപ്പൽ ഫാ. ജേക്കബ് ഉമ്മൻ, പരുമല സെമിനാരി അസിസ്റ്റന്റ് മാനേജർ ഫാ. സൈമൺ സഖറിയ, ഫാ. തോമസ് അമയിൽ, ഫാ. അലക്സാണ്ടർ കൂടാരത്തിൽ, മധു എണ്ണയ്ക്കാട്, ജേക്കബ് തോമസ് അരികുപുറം, അഡ്വ. ബിജു ഉമ്മൻ, തോമസ് റ്റി. പരുമല, ജി. ഉമ്മൻ, സാബു ജോൺ പരുമല എന്നിവർ ആശംസകൾ അർപ്പിച്ചു.

## ഡിസ്ട്രിക്റ്റ് കലാമത്സരം നടത്തി

ബാലസമാജം പന്തളം ഡിസ്ട്രിക്റ്റ് കലാമത്സരങ്ങൾ കുരമ്പാല സെന്റ് തോമസ് വലിയപള്ളിയിൽ വച്ച് നടത്തി. ഇടവക വികാരി ഫാ. കെ. ഒ. ഫിലിപ്പ് കോർ-എപ്പിസ്കോപ്പായുടെ അദ്ധ്യക്ഷതയിൽ റാന്നി-നിലയ്ക്കൽ ഭദ്രാസനാധിപൻ അഭി. ജോഷ്വാ മാർ നിക്കോദിമോസ് ഉദ്ഘാടനം ചെയ്തു. ഭദ്രാസന വൈസ് പ്രസിഡന്റ് റവ. ഫാ. ഗീവർഗീസ് ശാമുവേൽ, ഭദ്രാസന ട്രഷറർ സോനു സോമൻ, ഡിസ്ട്രിക്റ്റ് ഓർഗനൈസർ സുജിൻ വർഗ്ഗീസ് മാപ്പിള, ലിജോ തുടങ്ങിയവർ നേതൃത്വം നൽകി. ഭദ്രാസന കലാമത്സരത്തിൽ പന്തളം ഡിസ്ട്രിക്റ്റ് കൂടുതൽ പോയിന്റോടെ ഒന്നാം സ്ഥാനം കരസ്ഥമാക്കി.